

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

# MALANKARA ORTHODOX SYRIAN CHURCH




Vol. 07 No. 49 THE ONLINE OFFICIAL NEWS BULLETIN 2024 November 14


## SEASON OF THE ANNUNCIATION അറിയിപ്പുകാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 17 | 18 | 19 | 20 | 21 | 22 | 23 |
| 3 | 7 | 3 | 7 | 3 | 7 | 3 |
| Suboreh dazkharyo Annunciation to Zachariah (Father of St. John the Baptist) | | | 13th Mem. of Job Mar Philoxenose ✠ (Pathanapuram Mt. Tabor Dayara) | ✠ Feast of the Entance of St. Mary to the Jerusalem Temple | | |



പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 28-ാമത് ഓർമ്മപെരുന്നാളിന് പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിച്ചു.



ബ്രഹ്മവാർ ഭദ്രാസന വൈദിക മീറ്റിംഗിൽ പ. കാതോലിക്കാ ബാവായും യൂഹാനോൻ മാർ പോളിക്കർപ്പോസും യാക്കോബ് മാർ ഏലിയാസും.



പ. കാതോലിക്കാ ബാവാ, ഡോ. യൂഹാനോൻ മാർ ദിമെത്രയോസ്, അലക്സിയോസ് മാർ യൗസേബിയോസ് എന്നിവർ ഗുരുഗ്രാം സെന്റ് ഗ്രിഗോറിയോസ് പള്ളി കൂദാശ നിർവഹിച്ചു.



ഗീവർഗീസ് മാർ കൂറിലോസ്, ഗീവർഗീസ് മാർ തെയോഫിലോസ് എന്നിവരുടെ നേതൃത്വത്തിൽ ബോംബെ ഭദ്രാസന നേതൃസംഘം മഹാരാഷ്ട്ര ഗവർണർ സി. പി. രാധാകൃഷ്ണനെ സന്ദർശിച്ചു.



കോട്ടയം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ മെത്രാസന അംഗങ്ങളായ അധ്യാപകരുടെ സംഗമം പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ നടന്നു. ഭദ്രാസന മെത്രാപ്പോലീത്ത ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് ഉദ്ഘാടനം ചെയ്തു. സെന്റ് ഗിറ്റ്സ് കോളേജ് അസി. പ്രഫസർ ഡോ. എൽദോ ജി. സക്കറിയ ക്ലാസ് നയിച്ചു. തുടർന്ന് ടീച്ചേഴ്സ് ഫോറവും രൂപീകരിച്ചു.



കുണ്ടറ ബസീലിയാ അരമനയിൽ നടന്ന PhD, യൂണിവേഴ്സിറ്റി റാങ്ക് ഹോൾഡേഴ്സ് എന്നിവർക്കുള്ള പുരസ്ക്കാരദാന ചടങ്ങ്. ജോസഫ് മാർ ദീവന്നാസ്യോസ് പുരസ്ക്കാരം സമ്മാനിക്കുന്നു. ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് സമീപം.

# എഴുത്തുകളുടെ നമ്പർ ബുക്ക്

## പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ

### മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മലങ്കര

### എ. ഡി. 1926-നു കൊല്ലം 1101 മകരം 13-നു മുതലുള്ള ഡയറി.

1446. മാർ ... ടൈറ്റസ് മെത്രാപ്പോലീത്താ അവർകൾക്കു.

My Dear Metropolitan,

ഈ മാസം 14-നു അവിടെ നിന്നും എഴുതി അയച്ച ... ജൂലിയൻ കലണ്ടർ അനുസരിച്ചാണ് ... കുറെക്കാലമായി ഉണ്ടായിട്ടുള്ള ഭിന്നതകളും കുഴപ്പങ്ങളും ആലോചിച്ചാൽ ഈ സന്ദർഭത്തിൽ കലണ്ടറിനെ സംബന്ധിച്ചു എന്തെങ്കിലും നിർദ്ദേശങ്ങൾ ആലോചിക്കുന്നപക്ഷം ഇപ്പോഴത്തെ ഭിന്നതകളും ആഭ്യന്തര കലഹങ്ങളും കുറെക്കൂടി വർദ്ധിപ്പിക്കുന്നതിനല്ലാതെ ശമിക്കുന്നതിനു അതു സഹായിക്കുന്നതല്ലെന്നും കൂടിയാണു നമുക്കു തോന്നുന്നതു. മലങ്കരയുള്ള നമ്മുടെ സഭകളിലെ സർക്കാരുദ്യോഗസ്ഥന്മാരായ എത്രയും ചുരുക്കം ആളുകളുടെ നിസ്സാരമായ അസൗകര്യത്തെ മാത്രം ഗണിച്ചു വല്ല ഭേദഗതിയും ചെയ്യുന്നപക്ഷം കിഴക്കൻ സഭകൾ തമ്മിൽ ... യോജിപ്പിനുപോലും ഭംഗം നേരിട്ടേക്കാമെന്നു മാത്രമല്ലാ, സഭകളിലെ ആഭ്യന്തരകലഹങ്ങൾ വർദ്ധിക്കുന്നതിനും കിഴക്കൻ സഭകൾ തമ്മിൽ ഉണ്ടാകണമെന്നു നാം ആഗ്രഹിക്കുന്ന യോജിപ്പിനു ഒരു തടസം കൂടെ ആയിത്തീരുന്നതിനും ഇടയായേക്കാം. ആചാരമര്യാദകളിൽ പാശ്ചാത്യ സഭകളെ അനുകരിക്കുന്നതിനു വേണ്ടി കിഴക്കൻ സഭകൾ തമ്മിൽ ഇപ്പോഴുള്ള ...ത്തെ ക്കൂടിയും നശിപ്പിക്കുന്നതായ ഈ ആലോചന ഈ സന്ദർഭത്തിൽ ഒഴിച്ചുവയ്ക്കുകയായിരിക്കും നമ്മുടെ സഭകൾക്കു നല്ലതെന്നു നാം ബലമായി ... ന്നു. ആചാരമര്യാദകളിൽ ഉള്ള ഭേദം ഏതു സഭയിലും, ഏതു ജാതിയിലും കാണുന്നതാകയാൽ ഈ സംഗതിയിൽ അന്യജാതികൾ പുച്ഛിക്കും എന്നുള്ളതു വകവയ്ക്കേണ്ടതില്ല എന്നും.

മാർ ദീവന്നാസ്യോസ് മെട്രോപ്പോലീറ്റൻ ഓഫ് മലബാർ.

1101 മിഥുനം 19-നു പരുമല സിമ്മനാരിയിൽ നിന്നും.

1447. ... പ്രിയനെ, നിങ്ങളുടെ 13-നു എഴുതിയ കത്ത് ... കിട്ടി. അതു സംബന്ധിച്ച് മേൽ നിങ്ങൾ നടക്കേണ്ട സംഗതികൾക്ക് എഴുതുന്നത്.

1. ആ പള്ളിയുടെ സ്ഥിര വികാരി പയ്യമ്പള്ളിൽ മൂപ്പച്ചന് വയസ്സായിരിക്കമൂലം പള്ളി കർമ്മാദികൾ മുടക്കം കൂടാതെ നടത്തുന്നതിന് പ്രയാസമുള്ളതിനാൽ ഒരു സഹായ വികാരിയായി തേർവേലിൽ ... കത്തനാരെ നിയമിച്ചിരിക്കുന്നു. ഒരു മാസത്തിൽ കുറഞ്ഞപക്ഷം ഒരു തവണയെങ്കിലും നടത്തുകയും, തവണ ഒന്നു നാലു രൂപാ വീതം നിങ്ങൾ കൊടുക്കുകയും ചെയ്തുകൊള്ളണം.

പ്രിയരെ, നിങ്ങളുടെ നാലു പൂട്ടുള്ള പെട്ടിയുടെ താക്കോൽക്കാരായി ... നിയമിച്ചിരിക്കുന്നു. നാലു പൂട്ടുള്ള പെട്ടിയുടെ സൂക്ഷിപ്പുകാരനായി ... നിയമിച്ചിരിക്കുന്നതിനാൽ പെട്ടി ഏറ്റു രസീതു വാങ്ങിക്കൊള്ളണം.

4. മേലാൽ പള്ളിവരുമാനങ്ങൾ കുടിശിഖ കൂടാതെ അപ്പഴപ്പോൾ വെപ്പിക്കണം. പട്ടക്കാർ, അടിയന്തിരങ്ങൾ, പള്ളിവരുമാനങ്ങൾ വയ്പിക്കാതെ നടത്തിക്കൊടുത്തു കൂടാത്തതുമാകുന്നു. നാളിതുവരെയുള്ള കുടിശിഖകൾ ഉടൻ പിരിച്ചു ശേഖരിക്കയും, തരാതിരിക്കുന്നതിനു നമ്പരു കൊടുത്തു ഈടാക്കുന്നതിലേക്കു കപ്പച്ചാക്കൽ ഈപ്പനെ നാം അനുവദിച്ചു നിശ്ചയിക്കയും ചെയ്യുന്നു. ഇങ്ങനെ ഈടാക്കുന്ന സംഖ്യകൾ നാലു പൂട്ടിൽ സൂക്ഷിച്ചുകൊള്ളണം.

5. പള്ളി ചിലവുകൾക്കു ഏഴു രൂപായിൽ കുറയാത്ത ഒരു സംഖ്യ എപ്പോഴും



മുതൽപിടിയുടെ കയ്യിൽ ഇരിക്കാവുന്നതും, പള്ളി പണിക്കോ മറ്റോ ആവശ്യമുള്ള പണം, താക്കോൽക്കാരും, തന്നാണ്ടു ചുമതലക്കാരും ഒന്നിച്ചു കൂടി നാലു പൂട്ടിൽ നിന്നും എടുക്കയും, ആ പണം തന്നാണ്ടു മുതൽപിടിയെയും, അതിലേക്കു പ്രത്യേകം യോഗം കൂടി നിശ്ചയിക്കുന്ന ആളിനെയോ ഏല്പിക്കേണ്ടതും ആകുന്നു. ആണ്ടറുതിയിൽ യോഗം കൂടി യോഗത്തെ കണക്കു കേൾപ്പിച്ചു തിരട്ടാക്കിയതിന്റെ ഒരു പ്രതി നമുക്കയച്ചു തരികയും ചെയ്യണം.

അപേക്ഷയിൽ വികാരിയുടെ ഒപ്പില്ല. വികാരി ഒരു കാസാ ആ പള്ളിക്കു തരാമെന്നു സമ്മതിച്ചിട്ടുള്ളതായി നിങ്ങളുടെ അപേക്ഷയിൽ കാണുന്നതു വാസ്തവമാണെങ്കിൽ വികാരി അതു തരാതിരിക്കുന്നതല്ലാ. ഈ കല്പന പ്രകാരം നടത്തുന്ന സംഗതികളിൽ വികാരി യോഗാദ്ധ്യക്ഷനായിരുന്നു വികാരിയുടെ മുമ്പാകെ വച്ചു എല്ലാം നടത്തിക്കയും, വിവരത്തിനു വികാരി മുഖാന്തിരം നമുക്കു റിപ്പോർട്ട് അയയ്ക്കുകയും ചെയ്യണം. ശേഷം കാര്യങ്ങൾക്കു പിന്നാലെ നാം കല്പന അയയ്ക്കുന്നതാകുന്നു.

സർവ്വശക്തനായ ...

എന്നു 1101 മിഥുനം 18-നു പരുമല സിമ്മനാരിയിൽ നിന്നും.

1448. കൊച്ചുമാമ്മച്ചന്, പ്രിയനെ, ഈ മാസം 2-ന് അയച്ച എഴുത്തു കിട്ടി. ഈ മാസം 30 മുതൽ ... പ്രവർത്തിച്ചില്ലെങ്കിൽ നമ്മുടെ കക്ഷിപ്രമാണികൾ പിണങ്ങുമെന്നുള്ളതിനു നിങ്ങൾക്കു വേറെ സാക്ഷിക്കും ആവശ്യമില്ല. മേലാലും ഏവരോടും സ്നേഹമായും, മര്യാദയായും പെരുമാറണമെന്നു തന്നെയാണു നാം നിശ്ചയിച്ചിരിക്കുന്നത്. ടി സ്കൂൾ ഇപ്പോൾ കടത്തിൽ ഇരിക്കുന്നു എന്നാണല്ലോ നമ്മുടെ പേർക്കെഴുതിയിരിക്കുന്നത്. ഇപ്പോഴത്തേതു നമുക്കറിഞ്ഞു ... യിയെന്നായിരുന്നു പള്ളിപ്രധാനികൾ പറഞ്ഞു വന്നത്. കണക്കു



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




കേൾവി ഇവിടെന്നു എങ്കിൽ ഈ വാദം പറയുന്നതിനു ഇടയുണ്ടാക്കുമായിരുന്നില്ല. പല പ്രാവശ്യവും നാം ഈ സംഗതി എഴുതി അയയ്ക്കുകയും ഒന്നോ രണ്ടോ മാസത്തെ കണക്കു ഒരിക്കൽ നമ്മുടെ മുമ്പാകെ അയച്ചു തന്നതേയുള്ളൂ എന്നു ഓർമ്മയുണ്ടായിരിക്കുമല്ലോ. ശേഷം കാര്യങ്ങൾ പിന്നാലെ. എന്നു 1101 മിഥുനം 21-നു പരുമല സിമ്മനാരിയിൽ നിന്നും.

1449. കെ. ജെ. ജോർജ്, ഹെഡ്മാസ്റ്റർ, ഇംഗ്ലീഷ് സ്കൂൾ, തുമ്പമൺ.

പ്രിയനെ, ആ സ്കൂളിന്റെ കറസ്പോണ്ടന്റ് സ്ഥാനം ഇതുവരെ വഹിച്ചത് കെ. ഐ. മാമ്മൻ വക്കീൽ ആയിരുന്നുവല്ലോ. ഈ മാസം 20-നു മുതൽ കറസ്പോണ്ടന്റ് സ്ഥാനം രാജി വച്ചിരിക്കുന്നതായി മാമ്മൻ വക്കീൽ എഴുതി അയച്ചിട്ടുണ്ട്. വേണ്ടപ്രകാരം ആളിനെ ഏർപ്പെടുത്തി നിയമിക്കുകയോ മറ്റോ ചെയ്യുന്നതുവരെ സ്കൂൾ നടത്തിപ്പിനു വീഴ്ച നേരിടാതിരിപ്പാൻ വേണ്ട അത്യാവശ്യപ്പെട്ട റിപ്പോർട്ടു മുതലായവ നമുക്കുവേണ്ടി എഴുതിയയപ്പാൻ ഹെഡ്മാസ്റ്ററായ താൻ തന്നെ ഒപ്പിട്ടയച്ചുകൊള്ളണം. സ്കൂളിന്റെ മെയിന്റനൻസ് കാണപ്പെടുന്നതു ....

എന്നു 1101 മിഥുനം 21-നു പരുമല സിമ്മനാരിയിൽ നിന്നും.

1450. ചക്കിട്ടത്തു തോമസു കത്തനാർക്ക്, പ്രിയനെ, ... ടി തീയതി. ടി സ്ഥലം.

1451. കെ. സി. മാത്യുവിന് (ക്ലർക്ക്). കേസിന്റെ വർത്തമാനങ്ങൾക്കും മറ്റും. 1101 മിഥും 23-നു പരുമല സിമ്മനാരിയിൽ നിന്നും.

1452. പാറേട്ടു മാത്യൂസ് കത്തനാർക്ക്. പീടികയിൽ അച്ചന്റെ ബഥനി മെത്രാനുള്ള എഴുത്തിനെക്കുറിച്ച്. ടി തീയതി. ടി സ്ഥലം.

1453. റ്റി. ജി. മാത്യുവിന്. വർത്തമാനങ്ങൾക്ക്.

1454. എറികാട്ടു കൊച്ചുമ്മച്ചന്. കേസിന്റെയും മറ്റു വർത്തമാനങ്ങളും.

1455. കിഴക്കേത്തലയ്ക്കൽ തോമ്മസു കത്തനാർക്ക്. അവിടെ നടന്ന നീതിവിരുദ്ധമായ കല്യാണത്തെക്കുറിച്ചുള്ള ഹർജി കൊച്ചുമെത്രാച്ചന്റെ പേർക്ക് അയച്ചിട്ടുണ്ടെന്നും മറ്റും.

1456. വർക്കിപ്പിള്ളയ്ക്ക്. കായൽ സംബന്ധവും കേസു സംബന്ധവുമായ വർത്തമാനങ്ങൾ.

1457. ഇ. ജെ. ഫീലിപ്പോച്ചന്. കേസിന്റെ വർത്തമാനങ്ങൾക്ക്.

1458. ഈപ്പച്ചനു. വർത്തമാനങ്ങൾക്ക്.

1459. പാലപ്പിള്ളിൽ പൗലൂസ് കത്തനാർക്ക്. കേസ് സംബന്ധമായ വർത്തമാനങ്ങൾക്ക്.

1460. മട്ടയ്ക്കൽ മല്പാനു. ടി വർത്തമാനങ്ങൾ.

1461. പി. പി. തൊമ്മൻ മാസ്റ്റർക്ക്. വർത്തമാനങ്ങൾക്ക്. ടി തീയതി. ടി സ്ഥലം.

1462. പടിപ്പുരയ്ക്കൽ ഗീവറുഗീസ് കത്തനാർക്ക്. ഇത്രടം വരണമെന്നു. 1101 മിഥുനം 23-നു പരുമല സിമ്മനാരി.

1467. കാതോലിക്കാ ബാവായ്ക്കു. ഒരു കല്യാണക്കാര്യത്തെപ്പറ്റി. 1101 മിഥുനം 24-നു പരുമല സിമ്മനാരി.

1468. മട്ടയ്ക്കൽ മല്പാന്. കായൽപാട്ടക്കാരൻ ... 1101 മിഥുനം 26-നു.

1470. ഇരതോടു പള്ളിക്കാർക്കു. ആ ഇടവകയിൽ ഒന്നുരണ്ടു കേസുകൾ നടന്നുവരുന്നതായി അറിയുന്നത് സങ്കടമാണ്. അതുകൾ പറഞ്ഞു സമാധാനപ്പെടുത്തേണ്ടതിലേക്കു കർക്കടകം 3-നു ഞായറാഴ്ച വികാരിയും ഇരു ഭാഗക്കാരിൽ നിന്നും പ്രധാനികൾ വേണ്ടപ്പെട്ടവരെന്നുള്ളവരും കൂടി ഇവിടെ വന്നു ചേരണമെന്ന്. 1101 മിഥുനം 27-നു പരുമല സിമ്മനാരിയിൽ നിന്നും.

1471. വടക്കേടത്തു ഗീവർഗീസ് കത്തനാർക്ക്. വർത്തമാനങ്ങൾ. 1101 മിഥുനം 28-നു.

1472. ചക്കിട്ടടത്തു തോമസു കത്തനാർക്ക്. സ്കൂൾ സംബന്ധമായി ആലോചിപ്പാൻ ഉടനെ വരണമെന്നു.

1473. മട്ടയ്ക്കൽ മല്പാനു. വർത്തമാനങ്ങൾ.

1474. മുറന്തുക്കിൽ മാത്തു കത്തനാർക്കു. സമാധാനം സംബന്ധിച്ച കാര്യങ്ങളും. ടി തീയതി ടി സ്ഥലം.

1475. കണിയാന്ത്ര അലക്സന്ത്രയോസു കത്തനാർക്കു. വലിയപറമ്പിൽ യൗസേപ്പച്ചന്റെ ദീനത്തിന്റെ കാര്യങ്ങൾ. 1101 മിഥുനം 29-നു പരുമല സിമ്മനാരിയിൽ നിന്നും.

1476. ടി വൈദ്യൻ ചെറിയാന്. വർത്തമാനങ്ങൾ.

1477. റ്റി. ജി. മാത്യുവിനു. റോമാക്കാരുടെ ഇളക്കത്തെക്കുറിച്ച് ...

1478. മുറിമറ്റത്തിൽ ഗീവറുഗീസു കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും. ടി തീയതി. ടി സ്ഥലം.

1479. ... പട്ടക്കാരും എന്തെങ്കിലും കുറ്റം ചെയ്തിട്ടുണ്ടെന്നു പറഞ്ഞതുകൊണ്ടു അതു തന്റെ കുറ്റത്തിനു ഒരു സമാധാനമായി പറയാവുന്നതുമല്ല.



ഇടവകയുടെ അവകാശിയും ചുമതലക്കാരനുമായ പട്ടക്കാരനോടു ചോദിച്ചറിയേണ്ടിയ ചുമതല തനിക്കിരിക്കുമ്പോൾ നാമോ വേറെ പട്ടക്കാരോ തന്നെ അറിയിച്ചിട്ടില്ലെന്നു താൻ പറയുന്ന ഒഴികഴിവു സ്വീകാര്യമല്ല. തന്റെ ഈ എഴുത്തിനെ ഒരു ... ചനയായി സ്വീകരിക്കാൻ പോലും പാടില്ലാത്ത വിധത്തിലാണു തന്റെ ധിക്കാരബുദ്ധി ഉപയോഗിച്ചിരിക്കുന്നത്. തന്റെ ധിക്കാരങ്ങൾ ബലഹീനനായ നമ്മോടായോർ നമ്മുടെ മുൻഗാമിയായിരുന്ന വലിയ തിരുമേനിയെക്കുറിച്ചുള്ള നമ്മുടെ സ്മരണ മൂലം അതുപോലെ നാം തയ്യാ ... എന്നാൽ സഭാനിയമങ്ങൾക്കെതിരായി താൻ പ്രവർത്തിച്ചതിനു സമാധാനം ബോധിപ്പിക്കണമെന്നു നാം അയച്ച കല്പനയ്ക്കു സമാധാനം പറയുക തന്നെ വേണ്ടിയിരിക്കുന്നു. അതിനുള്ള ഒരു അവസരം കൂടി നാം തനിക്ക് തരുന്നു. മുന്നെഴുത്തിനു രണ്ടാഴ്ചയ്ക്കകം ന്യായമായ നിലയിൽ സമാധാനം ബോധിപ്പിച്ചുകൊള്ളണം. ... എന്നു 1101 മിഥുനം 30-നു പരുമല സിമ്മനാരിയിൽ നിന്നും.

1485. മട്ടയ്ക്കൽ മല്പാനു. സിമ്മനാരി വർത്തമാനങ്ങൾ. 1101 കർക്കടകം 2-നു പരുമല സിമ്മനാരിയിൽ നിന്നും.

1486. സ്കറിയാ മല്പാനു. ടി വർത്തമാനങ്ങൾ അറിയുന്നുണ്ടെങ്കിൽ അറിയിക്കണമെന്ന്.

1487. പി. പി. തൊമ്മൻ മാസ്റ്റർക്കു. വർത്തമാനങ്ങൾ.

1488. കെ. സി. മാത്യൂച്ചനു. വർക്കിപ്പിള്ളയ്ക്കു 25 രൂപ കൊടുക്കണമെന്നും കേസുകളുടെ വർത്തമാനങ്ങൾക്കും.

1489. വർക്കിപ്പിള്ളയ്ക്കു. വർത്തമാനങ്ങൾക്കും മറ്റും. ടി തീയതി. ടി സ്ഥലം.

1490. കല്ലൂപ്പാറ പള്ളിക്കാർക്കു. പ്രിയരെ, ഈ കഴിഞ്ഞ മിഥുന മാസം 26-നു ആ പള്ളിയിൽ കൂടിയ ഇടവകയോഗത്തിന്റെ നിശ്ചയങ്ങൾ അനുവദിച്ചു സ്ഥിരപ്പെടുത്തി കല്പന അയയ്ക്കുന്നതിനുവേണ്ടി താഴത്തെപീടികയിൽ തോമ്മസു




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




കത്തനാരു അലക്സന്ത്രയോസ് കത്തനാരുടെ റിപ്പോർട്ട് സഹിതം ടി നിശ്ചയങ്ങളുടെ ഒരു പകർപ്പു ടിയാൻ ഒപ്പിട്ടതു ഇടവകയോഗ പ്രധാനികളിൽ ചിലരെ നിങ്ങൾ ഏല്പിച്ചയച്ചത് അവരിവിടെ കൊണ്ടുവന്നു തന്നു. വായിച്ചു കണ്ടതിൽ സന്തോഷിക്കുന്നു. ആ പള്ളി കാര്യാദികളുടെ മേലാലുള്ള നടത്തിപ്പ് ഈ കർക്കിടക മാസം മുതൽ ഒരാണ്ടത്തേക്കു ആ കമ്മിറ്റിയിൽ ആയിരിക്കണമെന്നുള്ള നിശ്ചയത്തോടു കൂടി പ്രസിഡണ്ടന്മാർ, ... കാരികൾ, സിക്രട്ടറി എന്നിവർ ഉൾപ്പെടെ 19 അംഗങ്ങളുള്ള ഒരു കമ്മട്ടിയെ നിങ്ങൾ തിരഞ്ഞെടുത്തിരിക്കുന്നതിനെ ഈ കല്പന മൂലം നാം അനുവദിച്ചു സ്ഥിരപ്പെടുത്തിയിരിക്കുന്നു.

കമ്മട്ടിക്കാരുടെ അധികാരങ്ങളും പ്രവൃത്തികളും അടങ്ങിയ നിയമങ്ങൾ വിശദമായി നിശ്ചയത്തിൽ വിവരിച്ചിട്ടില്ലാത്തതിനാൽ ആയതു വിവരിച്ചെഴുതി നമ്മുടെ അടുക്കലയച്ചു തരുമ്പോൾ വായിച്ചു നോക്കി ഭേദപ്പെടുത്തേണ്ടതുണ്ടെങ്കിൽ ഭേദപ്പെടുത്തി അനുവദിച്ചു സ്ഥിരപ്പെടുത്തി അയച്ചുകൊള്ളാം.

കമ്മട്ടിയുടെ പ്രസിഡണ്ടു അതാതു കാലത്തെ വികാരിയായിരിക്കണം. താഴത്തെപീടികയിൽ തോമസു കത്തനാരു അലക്സന്ത്രയോസു കത്തനാരെ ആ പള്ളിയുടെ വികാരിയായി നാം നിയമിച്ചിരിക്കുന്നതിനാൽ ടിയാനെ മാറ്റി അടുത്തയാളെ നാം നിയമിക്കുന്നതു വരെ അലക്സന്ത്രയോസ് കത്തനാർ ടി കമ്മട്ടിയുടെ പ്രസിഡണ്ടായിരിക്കേണ്ടതും ആകുന്നു.

1071-ാമാണ്ടു മുതൽ തിരഞ്ഞെടുത്ത ആ പള്ളി യോഗ ജനങ്ങളുടെ കണക്കിന്റെ തിരട്ടു യോഗത്തിൽ വായിച്ചതായി നിശ്ചയത്തിൽ കാണുന്നു. പ്രസ്തുത തിരട്ടിന്റെ പകർപ്പു നിശ്ചയങ്ങളുടെ കൂടെ നമുക്കയച്ചു തന്നിട്ടില്ലാത്തതിനാൽ തിരട്ടിന്റെ പകർപ്പു ഉടൻതന്നെ നമുക്കയച്ചു തന്നുകൊള്ളണം.

... കുറിയാക്കോസു കത്തനാരുടെയും മാരേട്ടു ... കത്തനാരുടെയും പേരിലുള്ള കണക്കിനെ സംബന്ധിച്ചു ടി കത്തനാരന്മാർക്കും ... ഉടനെതന്നെ കൂടുന്ന യോഗത്തിൽ അനന്തര വാദങ്ങളെക്കുറിച്ചു കേട്ടു തീരുമാനിച്ചു വിവരത്തിനു നമ്മുടെ പേർക്കു എഴുത്തയച്ചുകൊള്ളണം.

... വികാരിയും മുതൽപിടിക്കാരനും കൂടി പിരിക്കണമെന്നും ... പട്ടക്കാരിൽ ആരെങ്കിലും കൂടി ഈ സംഗതിയിൽ വല്ല കുഴപ്പങ്ങളും ഉണ്ടാക്കുന്നതായാൽ നമ്മെ എഴുതി അറിയിക്കേണ്ടതും നിയമലംഘനം ചെയ്യുന്നവൻ നമ്മുടെ അതൃപ്തിക്കു പാത്രവാന്മാരായി തീരുന്നതും ആകുന്നു.

യോഗം ഇപ്പോൾ പുതുതായി തിരഞ്ഞെടുത്തിരിക്കുന്ന കണ്ടാർ പുത്തൻപറമ്പിൽ ഗീവറുഗീസ് ഈശോയെ ഇന്നു മുതൽ ഒരാണ്ടത്തേക്കു മുതൽകെട്ടു ജോലിക്ക് ഈ കല്പന മൂലം നാം നിയമിച്ചു സ്ഥിരപ്പെടുത്തിയിരിക്കുന്നതിനാൽ യോഗനിശ്ചയത്തിൽ പറയുംപ്രകാരമുള്ള കണക്കു പ്രമാണങ്ങളും വെള്ളിക്കുരിശു മുതലായ സാമാനങ്ങളും ചിലവു നീക്കി ബാക്കിയുള്ള പണവും മുതൽപിടിക്കാരൻ പുതിയ മുതൽപിടിക്കാരനെ ഏല്പിച്ചു രസീതു വാങ്ങിക്കൊള്ളേണ്ടതും, കമ്മട്ടി സെക്രട്ടറി തറയിൽ വറുഗീസ് അബ്രഹാം സകലത്തിനും ക്രമമായി കണക്കെഴുതിക്കൊള്ളേണ്ടതും ആകുന്നു. യോഗനിശ്ചയങ്ങളിൽ ഈ കല്പനയിൽ പ്രത്യേകം എടുത്തുപറഞ്ഞിട്ടുള്ളവ ഒഴികെയുള്ള ശേഷം നിശ്ചയങ്ങളെയും ഇനി ഇതു സംബന്ധമായി വേറൊരു കല്പന നാം അയയ്ക്കുന്നതുവരെ ഇതിനാൽ നാം സ്ഥിരപ്പെടുത്തിയിരിക്കുന്നതിനാൽ ഇതനുസരിച്ചു നടന്നും, നടത്തിച്ചും കൊള്ളുകയും വേണം.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും ... 1101 കർക്കിടകം 2-നു പരുമല സിമ്മനാരിയിൽ നിന്നും.

1491. കല്ലൂപ്പാറപള്ളി മുതൽപിടി പള്ളിവാതുക്കലായ അയിരാംപള്ളിൽ ഗീവറുഗീസിന്.

പ്രിയനെ, ആ പള്ളിയുടെ മേലാലുള്ള നടത്തിപ്പു സംബന്ധിച്ച് കഴിഞ്ഞ മാസം 26-നു ...

1492. ബഥനി മെത്രാച്ചനു, വർത്തമാനങ്ങൾക്കു. കർക്കടകം ... പരുമല സിമ്മനാരിയിൽ നിന്നും.

1493. കരിങ്ങാട്ടിൽ ... വക്കീലിനും അവിടെയുള്ള ... കേസു ഗുണപരമായിട്ടവസാനിച്ചു എന്നു കേട്ടു. സകല വർത്തമാനങ്ങളും, അതിനെക്കുറിച്ചു വിവരമായി അറിയിച്ചുതരണമെന്നു. ടി സ്ഥലം. ടി തീയതി.

1494. ചെറിയമഠത്തിൽ യാക്കോബ് കത്തനാർക്ക്. വാഴൂർ പള്ളി താൻ തന്നെ



നടത്തേണ്ടതായി വരുന്നല്ലോ. കന്നുകുഴി പള്ളി തനിക്കു തനിച്ചു നടത്തുവാൻ പ്രയാസമാകകൊണ്ടു കന്നുകുഴിയിൽ പള്ളിയിൽ ഒരു തവണ നമ്മുടെ പഴയ മഠത്തിൽ മാത്യൂസ് കത്തനാർ കൂടെ നടത്തുന്നതിനു അനുവദിച്ചിരിക്കുന്നു എന്നു. 1101 കർക്കിടകം 9-നു പരുമല സിമ്മനാരിയിൽ നിന്നും.

1495. മാരേട്ട് അബ്രഹാം കത്തനാർക്കു. അപേക്ഷ കിട്ടി. സംഗതികൾക്കു പള്ളിക്ക് പൊതു കല്പനയുള്ളതു തനിക്കും അറിയുന്നതിനു സാധിക്കും എന്നും മറ്റും.

1496. ക്ലർക്ക് കെ. സി. മാത്യുവിന്. സമരി കേസിന്റെ വർത്തമാനങ്ങൾക്കു.

1497. കൊച്ചുമാമ്മച്ചനു. തുമ്പമൺ സ്കൂൾ കറസ്പോണ്ടന്റായിട്ടു പള്ളി പ്രധാനികളിൽ ചിലരുടെ അപേക്ഷപ്രകാരം പള്ളിവാതുക്കൽ വക്കീലിനെ നിയമിക്കയല്ലയോ നല്ലതെന്നു വിചാരിക്കുന്നു എന്നും ... മറ്റും.

1498. വല്യപറമ്പിൽ കൊച്ചൗസേപ്പിനു. അപ്പന്റെ മരണത്തെക്കുറിച്ചു ദുഃഖമുണ്ടെന്ന്.

1499. ചെമ്പകശ്ശേരിൽ ഈപ്പച്ചന്. അപ്പന്റെ മരണത്തെക്കുറിച്ചു ദുഃഖക്കുറി. 1101-നു. ടി സ്ഥലം.

1500. പുരയ്ക്കൽ ചാക്കോച്ചനു. കാരിച്ചാൽ പള്ളിയിലെ ഇപ്പോഴത്തെ മുതൽപിടി പുത്തൻപുരയ്ക്കൽ ...

(തുടരും)

**സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്**



# പരിശുദ്ധനായ പൗലോസ് ശ്ലീഹാ, തീമോത്തിയോസിനു എഴുതിയ ഒന്നാം ലേഖനത്തെ ആസ്പദമാക്കിയുള്ള സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസിന്റെ ആറാമത്തെ പ്രസംഗം

**ഫാ. ജോബ് സാം മാത്യു**
**(ഓർത്തഡോക്സ് സെമിനാരി, കോട്ടയം)**

എന്നാൽ സകല മനുഷ്യർക്കും നാം സർവ്വഭക്തിയോടും ഘനത്തോടും കൂടെ സാവധാനതയും സ്വസ്ഥതയുമുള്ള ജീവനം കഴിക്കേണ്ടതിന്നു വിശേഷാൽ രാജാക്കന്മാർക്കും സകല അധികാരസ്ഥന്മാർക്കും വേണ്ടി യാചനയും പ്രാർത്ഥനയും പക്ഷവാദവും സ്തോത്രവും ചെയ്യേണം എന്നു ഞാൻ സകലത്തിനും മുമ്പെ പ്രബോധിപ്പിക്കുന്നു. അതു നമ്മുടെ രക്ഷിതാവായ ദൈവത്തിന്റെ സന്നിധിയിൽ നല്ലതും പ്രസാദകരവും ആകുന്നു. അവൻ സകല മനുഷ്യരും രക്ഷപ്രാപിപ്പാനും സത്യത്തിന്റെ പരിജ്ഞാനത്തിൽ എത്തുവാനും ഇച്ഛിക്കുന്നു.

പുരോഹിതൻ ഈ ലോകത്തിന്റെ പൊതുപിതാവാണ്. താൻ ശുശ്രൂഷിക്കുന്ന ദൈവത്തെപ്പോലെ എല്ലാവരെയും കരുതുക എന്നുള്ളത് അദ്ദേഹത്തിന്റെ ദൗത്യമാണ്. അതിനാൽ എല്ലാവർക്കും വേണ്ടി "യാചനയും പ്രാർത്ഥനയും പക്ഷവാദവും സ്തോത്രവും" അർപ്പിക്കണം എന്ന് ഇതിനാൽ പൗലോസ് ശ്ലീഹാ പ്രബോധിപ്പിക്കുന്നു. ഇതിനു രണ്ട് പ്രയോജനങ്ങളുണ്ട്. ഒന്നാമതായി, തന്റേതല്ലാത്തവരോടു വിദ്വേഷം ഇല്ലാതാകുന്നു. കാരണം ആർക്കുവേണ്ടി താൻ പ്രാർത്ഥിക്കുന്നുവോ അവരോടു വെറുപ്പുണ്ടാകാനാകില്ല. നമ്മുടെ പ്രാർത്ഥനകൾ വഴി നമ്മോടുള്ള അവരുടെ വിദ്വേഷം ഇല്ലാതാകും. അങ്ങനെ അവർ നന്മയുള്ളവരാകും. മറ്റുള്ളവരെ നമ്മുടെ ശിക്ഷണത്തിലേക്കു അടുപ്പിക്കാൻ അവരെ സ്നേഹിക്കുന്നതും സ്നേഹിക്കപ്പെടുന്നതുമാണ് ഉത്തമം.

തങ്ങളെ പീഡിപ്പിക്കുകയും ചമ്മട്ടി അടിക്കുകയും നാടുകടത്തുകയും ഉപദ്രവിക്കുകയും ചെയ്തിട്ടും ക്രിസ്ത്യാനികൾ തങ്ങൾക്കുവേണ്ടി, താല്പര്യത്തോടെ ദൈവത്തോടു പ്രാർത്ഥിക്കുന്നു എന്നറിയുമ്പോൾ വിരോധികൾ എന്തായിരിക്കും ചിന്തിക്കുക. ഒരു ക്രൈസ്തവൻ തന്നെ ഉപദ്രവിക്കുന്നവരെക്കാൾ നല്ലവനാകാൻ ആഗ്രഹിക്കുന്നത് ശ്രദ്ധിക്കുക. താൻ കൈകളിൽ വഹിക്കുന്ന കുട്ടി തന്റെ കവിളത്ത് അടിച്ചാലും ഒരു പിതാവിനു അവനോടുള്ള വാത്സല്യം ഇല്ലാതാകുന്നില്ല. മറ്റുള്ളവരാൽ ഉപദ്രവിക്കപ്പെട്ടാലും അവരോടു നമ്മൾ സന്മനസ്സുള്ളവരാകണം.

'സകലത്തിലും മുമ്പേ' എന്ന് പറയുന്നത് എന്തുകൊണ്ട്? അത് എപ്പോഴും എന്ന അർത്ഥത്തിലാണ്. സഭാംഗങ്ങൾ രാവിലെയും വൈകിട്ടും സർവലോകത്തിനും രാജാക്കന്മാർക്കും അധികാരത്തിലുള്ളവർക്കും വേണ്ടി പ്രാർത്ഥിക്കണം എന്ന് അറിയാം. എന്നാൽ ഇത് എല്ലാ മനുഷ്യരെയും ഉദ്ദേശ്യമാക്കിയല്ല, മറിച്ച് എല്ലാ വിശ്വാസികൾക്കും വേണ്ടിയാണ് എന്ന് ചിലർ അഭിപ്രായപ്പെട്ടേക്കാം. എങ്കിൽ 'രാജാക്കന്മാർ' എന്ന പരാമർശിക്കുന്നത് എന്തുകൊണ്ട്? അക്കാലത്തെ രാജാക്കന്മാർ ദൈവത്തെ ആരാധിക്കുന്നവർ ആയിരുന്നില്ല. ദൈവഭക്തരല്ലാത്ത രാജകുമാരന്മാരുടെ ഒരു നിര തന്നെയുണ്ടായിരുന്നു. മുഖസ്തുതിക്കു വേണ്ടിയല്ല എന്നതിനാൽ എല്ലാവർക്കും വേണ്ടി എന്ന് പറഞ്ഞ ശേഷമാണ് 'രാജാക്കന്മാർ' എന്ന് പറയുന്നത്. 'രാജാക്കന്മാർ' എന്നു മാത്രമാണ് പരാമർശിച്ചത് എങ്കിൽ അത് സംശയത്തിനിടയാക്കുമായിരുന്നു. വിശുദ്ധ രഹസ്യങ്ങളുടെ (കുർബാന) അർപ്പണവേളയിൽ വിജാതീയനായ രാജാവിനു വേണ്ടി പ്രാർത്ഥിക്കുന്നത് അനിവാര്യമല്ല എന്ന ചിന്തയാൽ ചില ക്രിസ്ത്യാനികൾ കേൾക്കുന്നതിനു താൽപര്യം കാണിക്കാതെ പ്രബോധനത്തെ തള്ളിക്കളയുന്നു. അതിനാൽ 'സാവധാനതയും സ്വസ്ഥതയുമുള്ള ജീവനം കഴിക്കേണ്ടതിന്' എന്ന ലക്ഷ്യം പൗലോസ് ചൂണ്ടിക്കാണിക്കുന്നു. രാജാക്കന്മാർ സുരക്ഷിതമായിരിക്കുന്നത് നമ്മുടെ സുരക്ഷയുമായി ബന്ധപ്പെട്ടിരിക്കുന്നു. ശിക്ഷയെ





അല്ലാ, മനസാക്ഷിയെ വിചാരിച്ച് ഭരണാധികാരികളെ അനുസരിക്കാൻ പൗലോസ് റോമാ ലേഖനത്തിൽ ആഹ്വാനം ചെയ്യുന്നു (റോമർ 13:5). കാരണം, പൊതുവിന്റെ നന്മയ്ക്കായിട്ടാണ് ദൈവം ഭരണകർത്താക്കളെ നിയമിച്ചിരിക്കുന്നത്. അതിനായി അവർ യുദ്ധങ്ങൾ ചെയ്യുന്നു. നമ്മുടെ സുരക്ഷയ്ക്കായി കാവൽ നിൽക്കുന്നു. അതിനാൽ യുദ്ധങ്ങളിൽ നിന്നും അപകടങ്ങളിൽ നിന്നും അവർ രക്ഷപ്പെടുവാൻ നാം പ്രാർത്ഥിക്കാതിരിക്കുന്നത് അവിവേകമല്ലേ?

രാജാക്കന്മാർ എന്ന് പറഞ്ഞിരിക്കുന്നത് മുഖസ്തുതിയായിട്ടല്ല, മറിച്ച് നീതിപൂർവ്വമായിട്ടാണ്. എന്തെന്നാൽ അവർ സുരക്ഷിതരായി ജീവിക്കുകയും യുദ്ധങ്ങളിൽ വിജയിക്കുകയും ചെയ്തില്ല എങ്കിൽ നമ്മുടെ കാര്യങ്ങൾ കുഴപ്പത്തിലും പ്രയാസത്തിലുമാകും. അവർ ഇല്ലാതായാൽ നമ്മുടെ സുരക്ഷിതത്വം സ്വയം ഉറപ്പാക്കുകയോ പലായനം ചെയ്യുകയോ രക്ഷപ്പെടുകയോ ചെയ്യണം. എന്തെന്നാൽ അവർ നമുക്കു മുൻപിലുള്ള കോട്ടകളാണ്. അതിനുള്ളിൽ നാം സമാധാനവും സുരക്ഷിതവുമായി കഴിയുന്നു.

''യാചനയും പ്രാർത്ഥനയും പക്ഷവാദവും സ്തോത്രവും'' എന്നു പൗലോസ് ശ്ലീഹാ പറയുന്നു. മറ്റുള്ളവർക്ക് ലഭിക്കുന്ന നന്മകൾക്കായി നാം ദൈവത്തിനു സ്തോത്രം (നന്ദി) പറയണം. കാരണം അവൻ കളങ്കിതരുടെ മേലും നന്മയുള്ളവരുടെ മേലും സൂര്യനെ ഉദിപ്പിക്കുകയും നീതിമാന്മാരുടെയും അന്യായക്കാരുടെയും മേൽ മഴ പെയ്യിക്കുകയും ചെയ്യുന്നു. പ്രാർത്ഥനയും സ്തോത്രാർപ്പണവും വഴി അവൻ നമ്മളെ ഒന്നിപ്പിക്കുകയും ബന്ധപ്പെടുകയും ചെയ്യുന്നത് ശ്രദ്ധിക്കുക. അയൽക്കാരനു ലഭിച്ച നന്മയിൽ ദൈവത്തിനു സ്തോത്രം (നന്ദി) പറയുന്നവൻ അവനെ സ്നേഹിക്കുന്നതിനും അവനോടു കാരുണ്യത്തോടെ ഇടപെടുന്നതിനും ബാധ്യസ്ഥനാണ്. അങ്ങനെയെങ്കിൽ നാം നമുക്ക് സംഭവിക്കുന്നതും നമുക്ക് അജ്ഞാതമായതും, നമ്മുടെ ഹിതത്തിനു വിരുദ്ധമായതും നമുക്ക് വേദന ഉളവാക്കുന്നതും എന്നിവയ്ക്കെല്ലാം സ്തോത്രം അർപ്പിക്കണം. കാരണം സകലവും നമ്മുടെ നന്മയ്ക്കായി ദൈവം നടപ്പിലാക്കുന്നു.

ധാർമിക ഉപദേശം: നമ്മുടെ ഓരോ പ്രാർത്ഥനയും സ്തോത്രത്തോടെയാകട്ടെ. നമ്മുടെ അയൽക്കാർ, വിശ്വാസികൾ, അവിശ്വാസികൾ എന്നിവർക്കെല്ലാം വേണ്ടി പ്രാർത്ഥിക്കുവാൻ കൽപ്പിക്കപ്പെട്ടിട്ടുണ്ട് എങ്കിൽ നമ്മുടെ സഹോദരന്മാർക്ക് എതിരെ പ്രാർത്ഥിക്കുന്നത് എത്ര വികലമാണ് എന്ന് ചിന്തിക്കുക. ശത്രുക്കൾക്കു വേണ്ടി പ്രാർത്ഥിക്കുക എന്ന് അവൻ കൽപ്പിച്ചിട്ടുണ്ട് എങ്കിൽ നമ്മുടെ സഹോദരന്മാർക്കെതിരെ പ്രാർത്ഥിക്കാൻ കഴിയുമോ? അപ്രകാരം ചെയ്യുന്നു എങ്കിൽ നിങ്ങളുടെ പ്രാർത്ഥന അവനു വിരുദ്ധമായതല്ല, മറിച്ച് നിങ്ങൾക്കെതിരെ തന്നെയാണ്. അവനോടു പ്രതികാരം ചെയ്യുക, അവനെ അടിക്കുക, അവനു തക്ക പ്രതിഫലം നൽകുക എന്നുള്ള വികലമായ വാക്കുകൾ നിങ്ങൾ ഉപയോഗിക്കുമ്പോൾ അത് ദൈവത്തെ പ്രകോപിപ്പിക്കുകയാണ്.

സൗമ്യനും വിനയാന്വിതനുമായി വർത്തിക്കുന്ന ക്രിസ്തുവിന്റെ ശിഷ്യനിൽ നിന്നും ഇത്തരം വാക്കുകൾ പ്രതീക്ഷിക്കുന്നില്ല. വിശുദ്ധ രഹസ്യങ്ങൾ സ്വീകരിച്ചിട്ടുള്ള വായിൽ നിന്നും കൈപ്പേറിയ വാക്കുകൾ പുറപ്പെടരുത്. കർത്താവിന്റെ ശരീരം സ്പർശിച്ചിട്ടുള്ള നാവിൽ നിന്നും അശുദ്ധമായവ ഒന്നും പറയരുത്. ശാപം വരാതിരിപ്പാൻ അത് വിശുദ്ധമായി സൂക്ഷിക്കുക. “വാവിഷ്ഠാണക്കാർ ദൈവരാജ്യം അവകാശമാക്കുകയില്ല” (1 കൊരിന്ത്യർ 6:10) എങ്കിൽ ശപിക്കുന്നവർക്കും അപ്രകാരമാണ്. കാരണം ശപിക്കുന്നവൻ ഉപദ്രവകാരിയാണ്. ഉപദ്രവവും പ്രാർത്ഥനയും പരസ്പരവിരുദ്ധമാണ്. ശാപവും പ്രാർത്ഥനയും വിദൂരമായി നിലകൊള്ളുന്നു. കുറ്റാരോപണവും പ്രാർത്ഥനയും പരസ്പരം അകലെയായി നിൽക്കുന്നു. ദൈവത്തോടു പ്രാർത്ഥിക്കുകയും തുടർന്ന് ശാപവാക്കുകൾ പറയുകയും ചെയ്യാറുണ്ടോ? “നിങ്ങൾ മനുഷ്യരോട് പിഴകളെ ക്ഷമിക്കാഞ്ഞാലോ നിങ്ങളുടെ പിതാവ് നിങ്ങളുടെ പിഴകളെയും ക്ഷമിക്കയില്ല” (മത്തായി 6:15). ക്ഷമിക്കുന്നതിനു പകരം ക്ഷമിക്കരുത് എന്ന് ദൈവത്തോടു ആവശ്യപ്പെടുകയാണ് നിങ്ങൾ ചെയ്യുന്നത്. എത്ര വലിയ തിന്മയാണിത്! ക്ഷമിക്കരുതേ എന്ന് ക്ഷമിക്കാത്തവൻ ദൈവത്തോടു പ്രാർത്ഥിക്കുമ്പോൾ എങ്ങനെ അവന്റെ പാപങ്ങൾ ക്ഷമിക്കപ്പെടും? ഇവിടെ ദോഷം അവനല്ല, നിനക്കാണ് ഭവിക്കുക. നിങ്ങളുടെ പ്രാർത്ഥന സ്വീകരിക്കപ്പെടുവാൻ അർഹതയുള്ളതാണ് എങ്കിലും, അത് അശുദ്ധമായ വായിൽ നിന്നും പുറപ്പെടുന്നതാകയാൽ ഒരിക്കലും സ്വീകരിക്കുകയില്ല. ശാപം പുറപ്പെടുന്ന വായ് നിന്ദ്യവും അശുദ്ധവുമായ സകലത്തിനാലും മലിനമായിരിക്കുന്നു.

നിങ്ങളുടെ സ്വന്തം പാപത്തെ ഓർത്ത് ഭയപ്പെടുകയും അതിന്റെ മോചനത്തിനായി താൽപര്യപൂർവ്വം പരിശ്രമിക്കുകയും ചെയ്യുന്നുവെങ്കിലും സഹോദരനെതിരായി ദൈവ മുമ്പാകെ നിങ്ങൾ കടന്നുവരുമ്പോൾ നിങ്ങൾക്ക് ഭയം തോന്നുന്നില്ലേ? നിങ്ങൾക്ക് സംഭവിക്കുന്നത് എന്തെന്ന് ചിന്തിക്കുന്നില്ലേ? വിദ്യാലയങ്ങളിലെ വിദ്യാർത്ഥികളുടെ പെരുമാറ്റശൈലി നിങ്ങൾ അനുകരിക്കുക. പാഠഭാഗങ്ങൾ സംബന്ധിച്ചുള്ള പരിശോധനയുടെ സമയത്ത്, എല്ലാവരെയും ശിക്ഷിക്കുകയും കൃത്യതയോടെ പരിശോധിക്കുകയും ശാസിക്കുകയും ചെയ്യുന്ന വേളയിൽ വിദ്യാർത്ഥിക്കു മരണഭീതിയുണ്ടാകുന്നു. ആ സമയത്ത് അവരുടെ സഹപാഠി അവരെ കഠിനമായി ഉപദ്രവിച്ചാൽ, അത് അധ്യാപകനോടു പരാതിപ്പെടാനോ സഹപാഠിയോടു ദേഷ്യപ്പെടാനോ ഭയക്കുന്നു. കാരണം അവർ ഭയത്താൽ നിറഞ്ഞിരിക്കുന്നു. ശിക്ഷ കൂടാതെ വരുകയും പോവുകയും ചെയ്യുക എന്നത് മാത്രമാണ് അവർ ആ സമയത്ത് ചിന്തിക്കുക. അവർ പുറത്തേക്ക് വരുമ്പോൾ, ഉപദ്രവിക്കപ്പെട്ടിട്ടുണ്ട് എങ്കിലും ഇല്ലെങ്കിലും, സുഹൃത്തുക്കളിൽ നിന്നും നേരിട്ട ഉപദ്രവം അവർ ഓർക്കുകയില്ല.

Christian Conference of Asia
WCC & CCA
ASIA REGIONAL INTERFAITH CONFERENCE
14 TO 16 NOVEMBER 2024 | PHNOM PENH, CAMBODIA
Delegate
REV. FR. K M ZACHARIA
[ SECRETARY, KOTTAYAM DIOCESE &
PRO, ORTHODOX THEOLOGICAL SEMINARY, KOTTAYAM ]

സ്വന്തം പാപങ്ങളെക്കുറിച്ച് ഉത്കണ്ഠയോടെ നിങ്ങൾ നിൽക്കുമ്പോൾ, മറ്റുള്ളവരുടെ പാപങ്ങൾ പരാമർശിക്കുവാൻ എങ്ങനെ നിങ്ങൾക്ക് കഴിയും? നിങ്ങൾക്ക് എങ്ങനെ ദൈവത്തോടു മാപ്പപേക്ഷക്കാനാകും? മറ്റുള്ളവരെക്കുറിച്ചുള്ള നിങ്ങളുടെ ആരോപണങ്ങളാൽ നിങ്ങളുടെ അവസ്ഥ ദയനീയമാകുന്നു. നിങ്ങളുടെ സ്വന്തം തെറ്റുകൾ ക്ഷമിക്കുന്നതിൽ നിന്നും ദൈവത്തെ നിങ്ങൾത്തന്നെ അങ്ങനെ തടയുന്നു. മറ്റുള്ളവരുടെ എതിരെ കഠിനമായ കുറ്റങ്ങൾ നിങ്ങൾ ചുമത്തുമ്പോൾ എങ്ങനെയാണ് എനിക്ക് നിങ്ങളുടെ പാപങ്ങൾ ക്ഷമിക്കാനാവുക എന്ന ദൈവം ചോദിക്കുകയില്ലേ? ക്രിസ്ത്യാനികളാകാൻ നമുക്ക് പഠിക്കാം. വളരെ ലളിതവും എളുപ്പവുമായ കാര്യമാണ് പ്രാർത്ഥന. പ്രാർത്ഥിക്കാൻ നിങ്ങൾക്ക് അറിയില്ലെങ്കിൽ മറ്റെന്താണ് അറിയേണ്ടത്? ക്രിസ്ത്യാനികളെപ്പോലെ പ്രാർത്ഥിക്കാൻ നമുക്ക് പഠിക്കാം. വിജാതീയർക്ക് പ്രാർത്ഥനയും യഹൂദന്മാർക്ക് അപേക്ഷകളുമുണ്ട്. എന്നാൽ ക്രിസ്ത്യാനികൾ അവരിൽ നിന്നും വിഭിന്നമായി തങ്ങളെ ഉപദ്രവിക്കുന്നവരോട് ക്ഷമിക്കുകയും പൊറുക്കുകയും ചെയ്യുന്നു.

‘സ്വന്ത കൈയാൽ വേല ചെയ്തു അധ്വാനിക്കുന്നു; ശകാരം കേട്ടിട്ടു ആശീർവദിക്കുന്നു; ഉപദ്രവം ഏറ്റിട്ടു സഹിക്കുന്നു; ദൂഷണം കേട്ടിട്ടു നല്ല വാക്കു പറയുന്നു‘ (1 കൊരിന്ത്യർ 4:12). സ്തേഫാനോസ് പറയുന്നത് ശ്രദ്ധിക്കുക. ‘കർത്താവേ, അവർക്കു ഈ പാപം നിറുത്തരുതേ’ (അപ്പോസ്തോല പ്രവർത്തികൾ 7:60). അവർക്ക് വിരോധമായി പ്രാർത്ഥിക്കുന്നതിനു പകരം അവർക്ക് വേണ്ടി പ്രാർത്ഥിക്കുകയായിരുന്നു സ്തേഫാനോസ് ചെയ്തത്. എന്നാൽ നിങ്ങൾ അവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതിനു പകരം അവരെ അപകീർത്തിപ്പെടുത്താൻ ശ്രമിക്കുന്നു. ദുഷ്ടരായ നിങ്ങളെക്കാൾ എത്ര ശ്രേഷ്ഠരാണ് അവൻ എന്ന് ചിന്തിക്കുക. അവൻ പ്രാർത്ഥിച്ചവർക്കു വേണ്ടിയാണോ, അതോ അവർക്കു വേണ്ടി പ്രാർത്ഥിച്ചവനെയാണോ നിങ്ങൾ അനുകരിക്കുന്നത് എന്ന് പറയൂ. പ്രാർത്ഥിച്ചവനെയാണ്. എങ്കിൽ ദൈവം എത്രയധികം!

നിങ്ങളുടെ ശത്രുവിനെ നിങ്ങളെ ഉപദ്രവിക്കുന്നു എങ്കിൽ അതിൽനിന്നും മാറി അവനുവേണ്ടി പ്രാർത്ഥിക്കുക. അവനെ അടിക്കരുത്. അനുഗ്രഹീത രക്തസാക്ഷിയായ സ്തേഫാനോസ്, അന്യായമായി ഉപദ്രവിക്കപ്പെട്ടു എങ്കിലും, അവർക്കു വേണ്ടി പ്രാർത്ഥിച്ചു. നമ്മുടെ ശത്രുക്കളിൽ നിന്നും ന്യായമായ പലതിനും നമ്മൾ സഹിക്കാറുണ്ട്. അന്യായമായി കഷ്ടത അനുഭവിക്കുന്നു എങ്കിലും ശത്രുക്കൾക്കു വേണ്ടി പ്രാർത്ഥിക്കുവാൻ ഒരുവൻ താല്പര്യപ്പെടുന്നില്ലെങ്കിൽ, ന്യായമായ കാര്യങ്ങൾക്കായി സഹിക്കുകയും, എന്നിട്ടും അവർക്കുവേണ്ടി പ്രാർത്ഥിക്കാതിരിക്കുകയും ചെയ്യുന്ന നമുക്ക് എന്ത് ശിക്ഷയാണ് ലഭിക്കേണ്ടത്? ഇപ്രകാരം നിങ്ങൾ മറ്റൊരാളെ മുറിവേൽപ്പിക്കുന്നു എന്ന് വിചാരിക്കുന്നു. എന്നാൽ യഥാർത്ഥത്തിൽ നിങ്ങൾ നിങ്ങളുടെ നേരെ തന്നെ വാൾ വീശുകയാണ്. നിങ്ങളുടെ സ്വന്തം തെറ്റുകൾക്കു നേരെ ലാഘവത്വം കാണിക്കാൻ നിങ്ങൾ ന്യായാധിപനെ അനുവദിക്കാതിരിക്കുന്നതു വഴി, മറ്റുള്ളവരോടു ദേഷ്യപ്പെടുവാൻ അവനെ പ്രേരിപ്പിക്കുന്നു. ‘നിങ്ങൾ വിധിക്കുന്ന വിധിയാൽ നിങ്ങളെയും വിധിക്കും; നിങ്ങൾ അളക്കുന്ന അളവിനാൽ നിങ്ങൾക്കും അളന്നു കിട്ടും‘ (മത്തായി 7:2). ദൈവം നമ്മോടു ക്ഷമിക്കാൻ നമുക്ക് ക്ഷമയുള്ളവരാകാം.

നിങ്ങൾ ഈ കാര്യങ്ങൾ കേൾക്കുവാൻ മാത്രമല്ല അത് പാലിക്കുവാനും ഞാൻ ആഗ്രഹിക്കുന്നു. എന്റെ ഓർമ്മയിൽ ഇപ്പോൾ ഈ ചുരുക്കം വാക്കുകൾ മാത്രമാണ് അവശേഷിക്കുന്നത്. നമ്മൾ തമ്മിൽ വേർപിരിഞ്ഞ ശേഷം, ഇവിടെ ഈ പ്രഭാഷണം കേൾക്കാത്ത ആരെങ്കിലും എന്താണ് സംസാരിച്ചത് എന്ന് ചോദിച്ചാൽ ചിലർക്കു പറയാൻ കഴിയുകയില്ല. മറ്റുള്ളവർക്ക് നമ്മൾ സംസാരിച്ച പ്രധാന പ്രതിപാദ്യ വിഷയം മാത്രമാണ് അറിയുക. ‘പിണക്കങ്ങൾ ക്ഷമിക്കുക’, ‘ശത്രുക്കൾക്ക് വേണ്ടി പ്രാർത്ഥിക്കുക’ എന്നീ വിഷയങ്ങൾ ഈ പ്രഭാഷണത്തിൽ പരാമർശിച്ചു എന്ന് പറയും. എന്നാൽ എല്ലാം ഓർത്തെടുക്കാൻ കഴിയാത്തതിനാൽ മറ്റെല്ലാം വിട്ടുപോകുന്നു. വളരെ കുറച്ചു മാത്രം ഓർക്കുന്ന ചിലരുമുണ്ട്. ഈ കേൾക്കുന്നതിൽ നിന്നും നിങ്ങൾക്ക് പ്രയോജനം ഉണ്ടാകുന്നില്ല എങ്കിൽ, ഈ പ്രഭാഷണത്തിൽ പങ്കെടുക്കരുതെന്ന് ഞാൻ നിങ്ങളോടു അഭ്യർത്ഥിക്കുന്നു. എന്ത് ഗുണമാണുള്ളത്? അനവധി പ്രഭാഷണങ്ങൾക്കു ശേഷവും നമ്മൾ പഴയ ശൈലി തന്നെ തുടരുകയാണ് എങ്കിൽ ലഭിക്കുന്ന ശാസന വലുതും ശിക്ഷ കഠിനവുമാണ്. അതിനാൽ മാനുഷികമായതും ലൗകികമായതും നാം ആവശ്യപ്പെടാതിരിക്കാൻ നിശ്ചിത രൂപത്തിലുള്ള ഒരു പ്രാർത്ഥന ദൈവം നമുക്ക് നൽകിയിരിക്കുന്നു.

എങ്ങനെ പ്രാർത്ഥിക്കണം എന്നും പൊതുവിന്റെ പ്രാർത്ഥന എന്തെന്നും വിശ്വാസികളായ നിങ്ങൾക്ക് അറിയാം. എന്നാൽ അവിശ്വാസികൾക്കു വേണ്ടി പ്രാർത്ഥിക്കാൻ കൽപ്പന ഇല്ല എന്ന് ഒരുവൻ പറയുന്നു. ആ പ്രാർത്ഥനയുടെ ശക്തിയും ആഴവും നിഗൂഢമായ നിധിയും തിരിച്ചറിയുന്നു എങ്കിൽ നിങ്ങൾ അപ്രകാരം പറയുകയില്ല. നിങ്ങൾ ഇത് അനാവരണം ചെയ്താൽ അതിന്റെ ശ്രേഷ്ഠത മനസ്സിലാകും. "നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലെ പോലെ ഭൂമിയിലും ആകട്ടെ" എന്നു പ്രാർത്ഥിക്കുമ്പോൾ ഇത് സുവ്യക്തമാണ്. കാരണം സ്വർഗ്ഗത്തിൽ അവിശ്വാസിയോ കുറ്റവാളിയോ ഇല്ല. ഈ പ്രാർത്ഥന വിശ്വാസികൾക്കു മാത്രമുള്ളതാണ് എങ്കിൽ ഈ പരാമർശത്തിനു അടിസ്ഥാനമില്ല. വിശ്വാസികൾ മാത്രം ദൈവഹിതം അനുസരിച്ച് പ്രവർത്തിക്കുകയും അവിശ്വാസികൾക്ക് അപ്രകാരം ആവശ്യമില്ല എങ്കിൽ ദൈവത്തിന്റെ ഹിതം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും നടപ്പിലാക്കുകയില്ല. ഇതിന്റെ അർത്ഥം ഇപ്രകാരമാണ്: സ്വർഗ്ഗത്തിൽ ദുഷ്ടൻ ഇല്ലാത്തതുപോലെ ഭൂമിയിലും ദുഷ്ടനായി ആരും ഇല്ലാതിരിക്കട്ടെ. എല്ലാവരെയും ദൈവത്തോടുള്ള ഭയത്തിലേക്ക് ആകർഷിക്കുക. നമ്മെ വെറുക്കുന്നവരെയും നമ്മുടെ ശത്രുക്കളെയും മാലാഖമാരാക്കുക.

വിശ്വാസികളും അവിശ്വാസികളും തങ്ങളുടെ വാക്കിലും പ്രവർത്തിയിലും എല്ലാ ദിവസവും ദൈവത്തെ നിന്ദിക്കുകയും പരിഹസിക്കുകയും ചെയ്യുന്നത് നിങ്ങൾ കണ്ടിട്ടില്ലേ? ഇതിന്റെ പേരിൽ ദൈവം സൂര്യനെ അണച്ചുവോ? അതോ ചന്ദ്രനെ അതിന്റെ ഗതിയിൽ നിന്നും മാറ്റിയോ? അവൻ സ്വർഗ്ഗത്തെ തകർത്ത് ഭൂമിയെ പിഴുതെറിഞ്ഞുവോ? അവൻ സമുദ്രത്തെ വറ്റിച്ചുവോ? അവൻ ജലത്തിന്റെ ഉറവകൾ അടച്ചുവോ? അതോ വായുവിനെ കലക്കിയോ? എന്നാൽ ഇതിനു വിരുദ്ധമായി അവൻ സൂര്യനെ ഉദിപ്പിക്കുകയും മഴ പെയ്ക്കുകയും അതതു കാലത്തിനനുസരിച്ച് ഭൂമിയിൽ നിന്നും ഫലങ്ങൾ നൽകുകയും ചെയ്യുന്നു. അങ്ങനെ അവൻ ദൈവദൂഷകർക്കും അവിവേകികൾക്കും പാപികൾക്കും ഉപദ്രവകാരികൾക്കും എപ്പോഴും പരിപോഷണം നൽകുന്നു. ഒന്നോ രണ്ടോ ദിവസത്തേക്കല്ല, അവരുടെ ആയുഷ്പര്യന്തം അവ നൽകുന്നു. നമ്മുടെ മാനുഷിക ശക്തി അനുവദിക്കുന്നിടത്തോളം അവനെ അനുകരിക്കുകയും പിന്തുടരുകയും ചെയ്യുക. നിങ്ങൾക്ക് സൂര്യനെ ഉദിപ്പിക്കുവാൻ കഴിയുകയില്ലേ? വികലമായ സംഭാഷണങ്ങളിൽ നിന്നും വിട്ടുനിൽക്കുക. നിങ്ങൾക്ക് മഴ വർഷിക്കുവാൻ കഴിയുകയില്ലേ? ആക്ഷേപങ്ങൾ സഹിക്കുക. ഭക്ഷണം നൽകുവാൻ നിങ്ങൾക്ക് കഴിയുകയില്ലേ? ധിക്കാരത്തിൽ നിന്നും വിട്ടുനിൽക്കുക. നിങ്ങളിൽ നിന്നുള്ള ഇത്തരം പ്രതികരണങ്ങൾ പര്യാപ്തമാണ്. ശത്രുക്കളോടുള്ള ദൈവത്തിന്റെ നന്മ അവന്റെ പ്രവർത്തികളിൽ നിന്നും വ്യക്തമാകുന്നു.

വാക്കുകൾകൊണ്ടെങ്കിലും ഈ കാര്യം നിർവഹിക്കൂ. സ്വർഗ്ഗത്തിലുള്ള നിങ്ങളുടെ പിതാവിനെ പോലെയാകുവാൻ ശത്രുക്കൾക്കു വേണ്ടി പ്രാർത്ഥിക്കുക. ഈ വിഷയത്തെ ആസ്പദമാക്കി എത്രയോ തവണ നമ്മൾ ചിന്തിച്ചു. ഈ പ്രഭാഷണം അവസാനിപ്പിക്കുന്നുമില്ല. എന്തെങ്കിലും സംഭവിക്കട്ടെ. മയക്കമല്ല, സംസാരത്താലുള്ള ക്ഷീണമാണ് അനുഭവപ്പെടുന്നത്. നിങ്ങൾക്ക് വിഷമം ഉണ്ടാകരുത് എന്ന് മാത്രം. ഒരാൾ പറയുന്നത് അനുസരിക്കാത്തപ്പോൾ ദേഷ്യം ഉണ്ടാകുന്നു. ഒരു കാര്യം ആവർത്തിച്ചു പറയുന്നത് അത് പാലിക്കുന്നവന് അസ്വസ്ഥത ഉണ്ടാക്കുകയില്ല. കാരണം അത് അവനു തന്നെ നേട്ടമാണ്. നിർദ്ദേശിച്ചവ ചെയ്യാത്തപ്പോഴാണ് അസ്വസ്ഥത ഉണ്ടാകുന്നത്. പ്രഭാഷകൻ അപ്പോൾ വിഷമിക്കുന്നു. ദാനധർമ്മം ചെയ്യുന്ന ഒരു വ്യക്തി ദാനധർമ്മത്തെക്കുറിച്ച് മറ്റൊരുവൻ സംസാരിക്കുമ്പോൾ അസ്വസ്ഥനാകുന്നില്ല. മറിച്ച് അവൻ അതിൽ സന്തോഷിക്കുന്നു. കാരണം തന്റെ നല്ല പ്രവർത്തികൾ അംഗീകരിക്കുകയും പ്രഖ്യാപിക്കുകയും ചെയ്യുന്നത് അവൻ കേൾക്കുകയാണ്. ഉപദ്രവിക്കുന്നവരോടു ക്ഷമിക്കുക എന്ന പ്രബോധനം നമുക്ക് അലോസരം ഉണ്ടാക്കുന്നതിനു കാരണം നമുക്ക് ക്ഷമിക്കുന്നതിലും അതു പാലിക്കുന്നതിലും താല്പര്യമില്ല എന്നതിനാലാണ്. നമ്മിൽ യഥാർത്ഥമായി അതുണ്ടെങ്കിൽ അതിനെ സംബന്ധിച്ച് കേൾക്കുമ്പോൾ നമുക്ക് വിഷമം ഉണ്ടാവുകയില്ല. ഞങ്ങളോടു പിണക്കവും വിദ്വേഷവും ഇല്ലെങ്കിൽ നിങ്ങൾ ഞങ്ങൾ പ്രസംഗിക്കുന്നത് പ്രവർത്തിക്കുകയും ഞങ്ങളുടെ പ്രബോധനങ്ങളുടെ വിഷയം നിങ്ങളുടെ പ്രവർത്തികളിൽ കൂടി പ്രദർശിപ്പിക്കുകയും ചെയ്യുക.

നിങ്ങളുടെ പ്രവർത്തികൾ ഞങ്ങളുടെ പ്രബോധനത്തോടു ഏകീഭവിക്കുന്നതു വരെ ഞങ്ങൾ അത് തുടരും. ഞങ്ങൾക്ക് നിങ്ങളോടുള്ള താൽപര്യത്തിന്റെയും വാത്സല്യത്തിന്റെയും ഭാഗമായാണ് ഞങ്ങൾ ഇത് നിർവഹിക്കുന്നത്. കാഹളശബ്ദം മുഴക്കുമെങ്കിലും ആരും യുദ്ധത്തിന് പുറപ്പെടരുത്; അദ്ദേഹം തന്റെ ദൗത്യം പൂർത്തീകരിക്കട്ടെ. നിങ്ങളുടെ മേൽ കഠിനമായ ശിക്ഷാവിധി വരാതിരിക്കാനല്ല ഞങ്ങൾ ഇത് ചെയ്യുന്നത്, മറിച്ച് ഞങ്ങളിൽനിന്നും അത് മാറുവാനാണ്. ഇതോടൊപ്പം നിങ്ങളോടുള്ള ഞങ്ങളുടെ സ്നേഹവും ഞങ്ങളെ നിർബന്ധിക്കുന്നു. കാരണം ഈ ശിക്ഷ നിങ്ങൾക്ക് വരുകയാണെങ്കിൽ അത് ഞങ്ങളുടെ ഹൃദയങ്ങളെ മുറിപ്പെടുത്തുകയും വേദനിപ്പിക്കുകയും ചെയ്യും. ദൈവം അത് ഒഴിവാക്കും. ഞങ്ങൾ നിങ്ങളോടു നിർദ്ദേശിക്കുന്നത് ചിലവേറിയ ഒരു കാര്യമല്ല. വസ്തുവകകൾ ദുർവ്യയം ചെയ്യുന്നതും, ദൈർഘ്യമുള്ളതും ദുർഘടവുമായ യാത്രയും ഇതിന് ആവശ്യമില്ല. ഇത് നിങ്ങളുടെ താൽപര്യത്തിനനുസരിച്ചുള്ളതാണ്. ഇത് ഒരു വാക്കും, മനസ്സിന്റെ ഒരു ഉദ്ദേശ്യവുമാണ്. ദൈവത്തിനു വിരുദ്ധമായതൊന്നും സംസാരിക്കാതിരിക്കാൻ നമ്മുടെ നാവുകൾക്ക് ഒരു കാവലും, ചുണ്ടുകൾക്ക് ഒരു വാതിലും ബന്ധനവും സ്ഥാപിക്കുക. നാം ആർക്കുവേണ്ടി പ്രാർത്ഥിക്കുന്നുവോ അവർക്കുവേണ്ടിയിട്ടല്ല, മറിച്ച് നമ്മുടെ സ്വന്തം നന്മയ്ക്കായിട്ടാണ് ഇത് പ്രവർത്തിക്കുന്നത്. ശത്രുവിനെ അനുഗ്രഹിക്കുന്നവൻ തന്നെത്തന്നെ അനുഗ്രഹിക്കുന്നു എന്നും, ശത്രുവിനെ ശപിക്കുന്നവൻ സ്വയമായി ശപിക്കുന്നു എന്നും, ശത്രുവിനു വേണ്ടി പ്രാർത്ഥിക്കുന്നവൻ അവനുവേണ്ടിയല്ല തനിക്കായി പ്രാർത്ഥിക്കുന്നു എന്നും നമുക്ക് എല്ലാവർക്കും എപ്പോഴും ചിന്തിക്കാം. അങ്ങനെ നാം പ്രവർത്തിച്ചാൽ ഈ അതിശ്രേഷ്ഠമായ സദ്ഗുണം നമുക്ക് പരിശീലിക്കുകയും, നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കൃപയാലും സ്നേഹത്താലും അപ്രകാരം വാഗ്ദത്തം ചെയ്ത അനുഗ്രഹങ്ങൾ പ്രാപിക്കുകയും ചെയ്യാം.





"സാദീക്കോ എന്നതിന് നയവാൻ എന്നാണ് തർജമ ചെയ്തിരിക്കുന്നത്. നയമായിട്ട് കാര്യങ്ങൾ കാണത്തക്കവിധത്തിൽ പോകുക എന്നുള്ളതാണ് നയവാന്റെ അർത്ഥം. അങ്ങനെയൊരു വാക്ക് നമുക്ക് ഒരിക്കലും ഉപയോഗിക്കാൻ സാധിക്കുകയില്ല. നമ്മുടെ ആരാധനാക്രമങ്ങളിലൊന്നും നയവാൻ എന്ന വാക്ക് ഉപയോഗിക്കുവാൻ സാധിക്കുകയില്ല. നീതിമാൻ എന്നു പറഞ്ഞാൽ പിന്നെയും തരക്കേടില്ല. നീതിമാൻ എന്നു പറഞ്ഞാൽ അനീതി ചെയ്യാത്ത ആൾ. ഏതായാലും നയവാൻ ഉപയോഗിക്കരുത്. നീതിജ്ഞൻ എന്നു പറയുന്നതിൽ വലിയ അർത്ഥമില്ല. അത് തെറ്റാണ്. നീതിമാൻ എന്നു പറഞ്ഞാൽ നീതി പാലിക്കുന്നവൻ എന്നുള്ളതാണ്. അപ്പോൾ പാട്ടിനകത്ത് നീതിമാൻ എന്നു പറയുന്നതിനകത്ത് ഇച്ചിരെ പ്രയാസമുണ്ട്. സെക്കണ്ട് ലറ്ററിന് നീളം പോരാ എന്നുള്ളതുകൊണ്ട്. സാരമില്ല; എന്നാലും നീതിമാനാണ് കുറച്ചുകൂടി നല്ല തർജമ. അതിന്റെ തെറ്റായ തർജമയിലൊന്നാണ് പുണ്യവാൻ. നമ്മുടെ ആരാധനാക്രമങ്ങളിൽ ഒത്തിരി പുണ്യവാൻ വന്നു കൂടിയിട്ടുണ്ട്. ആരാധനാക്രമത്തിനകത്തു മുഴുവനും പുണ്യവും മോക്ഷവും ഒക്കെയാണ് തർജമ ചെയ്തിരിക്കുന്നത്. ഈ പുണ്യമെന്ന് പറഞ്ഞാൽ എന്താണ്? ഏറെക്കുറെ പറഞ്ഞാൽ മെറിറ്റ് എന്നു പാശ്ചാത്യർ പറയുന്നതുപോലെ, ദൈവത്തിൽ നിന്നാർജിക്കുന്ന ഒരു സാധനം, സംഭരിക്കാവുന്ന ഒരു സാധനം, നമുക്ക് അവസാന വിധിയിൽ ഗുണം കിട്ടത്തക്കവിധത്തിൽ സംഭരിക്കാവുന്ന ഒരു സാധനമാണ് ഈ പുണ്യം. നമ്മുടെ ദൈവശാസ്ത്രത്തിൽ പുണ്യമെന്നൊരു പ്രിൻസിപ്പളേ ഇല്ല. നീതിമാൻ എന്നുള്ളതിന് പുണ്യവാൻ എന്നു പറയുവാൻ ഒരവകാശവുമില്ല. പുണ്യം എന്നു പറയുന്ന വാക്കു തന്നെ ആരാധനാക്രമങ്ങളിൽ നിന്നു എടുത്തു കളയണം. അത് വളരെ തെറ്റായ ധാരണയാണ്. ക്രിസ്തീയ വേദശാസ്ത്രവുമായി യാതൊരു ബന്ധവുമില്ലാത്ത വാക്കുകളാണ് പുണ്യവും മോക്ഷവും. നമ്മുടെ നമസ്കാര പുസ്തകങ്ങളിൽ മോക്ഷം കാണുന്നിടത്തൊക്കെ സുറിയാനിയിൽ മൽക്കൂസോ എന്നാണ്. മൽക്കൂസോ എന്നു പറഞ്ഞാൽ രാജ്യം, രാജത്വം. അതിന് മോക്ഷം എന്നു തർജമ ചെയ്താൽ എങ്ങനെയാണ് ശരിയാവുക? വലിയ തെറ്റാണ്. മോക്ഷമൊന്നും നമുക്കില്ല. നിന്റെ രാജ്യം വരേണമേ. നിന്റെ രാജ്യത്തിൽ ആനന്ദിക്കണമേ എന്നു പറയുമ്പോൾ നിന്റെ മോക്ഷത്തിൽ ആനന്ദിക്കണമേ എന്നു പറയുന്നതിൽ യാതൊരർത്ഥവുമില്ല. തെറ്റായ ആശയം ആണ്."

– പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ

വേദപുസ്തകത്തിലെ സ്ത്രീ കഥാപാത്രങ്ങൾ

# രൂത്ത്

സിസ്റ്റർ മേരി OSM
(ബേത്‌ലഹേം ദയറ കിഴക്കമ്പലം)





നമ്മുടെ കർത്താവിന്റെ വംശാവലിയിൽ പേര് ചേർക്കപ്പെടാൻ ഭാഗ്യം ലഭിച്ച സ്ത്രീയാണ് രൂത്ത്. നാല് അദ്ധ്യായങ്ങൾ മാത്രമാണ് രൂത്തിന്റെ പുസ്തകത്തിലുള്ളത്. പുസ്തകത്തിന്റെ ഏകദേശം മൂന്നിൽ രണ്ടോളം ഭാഗം സംഭാഷണമാണ്. യഹൂദർ അല്ലാത്തവരെ വളരെ സഹതാപപൂർവം വീക്ഷിക്കുന്ന ഒരു പുസ്തകമാണിത്. ജാതി-ദേശങ്ങളെ അടിസ്ഥാനമാക്കിയുള്ള സങ്കുചിത വീക്ഷണം തീരെയില്ലെന്നതാണ് രൂത്തിന്റെ പുസ്തകത്തിന്റെ ഒരു പ്രത്യേകത. യഹൂദരുടെ ശത്രുക്കളും അവർ വെറുപ്പോടെ നോക്കിയിരുന്നവരുമായ ഒരു ജനത ആയിരുന്നു മൊവാബുകാർ. ഈ കൃതിയിലെ മുഖ്യകഥാപാത്രങ്ങളായ രൂത്തും നവോമിയും രണ്ടും സ്ത്രീകളാണെന്നതും ശ്രദ്ധേയമാണ്. നിരവധി സവിശേഷതകൾ നമുക്കിവിടെ കാണാം.

### 1 രൂത്തിന്റെ വിശ്വസ്തത

അമ്മായിയമ്മയായ നവോമിയോടുള്ള അചഞ്ചലമായ വിശ്വസ്തതയ്ക്ക് രൂത്ത് പ്രശസ്തയാണ്. ഭർത്താവിന്റെ മരണശേഷം, മോവാബിലെ സ്വന്തം കുടുംബത്തിലേക്ക് മടങ്ങുന്നതിനുപകരം, അമ്മായിയമ്മയായ നവോമിക്കൊപ്പം താമസിക്കാനുള്ള രൂത്തിന്റെ തീരുമാനം, അവളുടെ പ്രതിബദ്ധത പ്രകടമാക്കുന്നു. നവോമിയോടുള്ള രൂത്തിന്റെ പ്രസിദ്ധമായ വാക്കുകൾ 'നിന്നെ വിട്ടു പിരിവാനും നിന്റെ കൂടെ വരാതെ മടങ്ങിപ്പോകുവാനുംഎന്നോടു പറയരുതേ. നീ പോകുന്നേടത്തു ഞാനും പോരും, നീ പാർക്കുന്നേടത്തു ഞാനും പാർക്കും. നിന്റെ ജനം എന്റെ ജനം, നിന്റെ ദൈവം എന്റെ ദൈവം.' (രൂത്ത് 1:16) ഇത് അവളുടെ വിശ്വസ്തതയുടെ ആഴം പ്രകടിപ്പിക്കുന്നു. നവോമിയോടുള്ള രൂത്തിന്റെ വിശ്വസ്തത ആത്യന്തികമായി അവളെ നയിക്കുന്നത് അവളുടെ സ്വഭാവത്തെയും വിശ്വസ്തതയെയും അഭിനന്ദിക്കുന്ന ഒരു ധനിക ഭൂവുടമയായ ബോവസിലേക്കാണ്. അവരുടെ വിവാഹം നവോമിയുടെ ഭാവി സുരക്ഷിതമാക്കുക മാത്രമല്ല, രൂത്തിനെ ദാവീദ് രാജാവിന്റെയും ആത്യന്തികമായി യേശു ക്രിസ്തുവിന്റെയും വംശത്തിൽ ഉൾപ്പെടുത്തുകയും ചെയ്യുന്നു.

രൂത്തിന്റെ വിശ്വസ്തത അവളുടെ ആത്മീയ ഭക്തിയിലും കാണാം. നവോമിയോടൊപ്പം ബേത്‌ലഹേമിലേക്ക് തിരികെ പോകാൻ തയ്യാറായതുകൊണ്ട്, രൂത്ത് നവോമിയുടെ കുടുംബത്തോട് പ്രതിബദ്ധത കാണിച്ചു. മാത്രമല്ല, ഒരു മോവാബ്യ സ്ത്രീ ആയിരുന്നിട്ടും, അവൾ ഇസ്രായേലിന്റെ ദൈവത്തെ ആശ്ലേഷിക്കുകയും നവോമിയുടെ ഉപദേശം പിന്തുടർന്ന് ഇസ്രായേലിന്റെ ആചാരങ്ങളെ മാനിക്കുകയും യഹൂദ കുടുംബത്തിന്റെ വിശ്വാസമനുസരിച്ച് ജീവിക്കുകയും ചെയ്തു. രൂത്ത് അടിസ്ഥാനപരമായി മതം മാറുന്നു, അവളുടെ മോവാബ്യ ദൈവങ്ങളെ ഉപേക്ഷിച്ച് ഇസ്രായേലിന്റെ വിശ്വാസവുമായി സ്വയം ഇഴുകിച്ചേരുന്നു.

രൂത്തും നവോമിയും കഷ്ടപ്പെടുമ്പോൾ, രൂത്ത് അവരുടെ നിലനിൽപ്പിനായി കഠിനാധ്വാനം ചെയ്യാനുള്ള ഉത്സാഹവും മനസ്സൊരുക്കവും കാണിച്ചുകൊണ്ട് അവർക്കുവേണ്ടി വിളവെടുക്കാൻ വയലിൽ പോയി. നവോമിയെ പരിപാലിക്കാനുള്ള രൂത്തിന്റെ ദൃഢനിശ്ചയം നമുക്കിവിടെ കാണാം. നവോമിയുടെ ബന്ധുവായ ബോവസിന്റെ വയലിൽ കാലാ പെറുക്കാൻ അത് അവളെ പ്രേരിപ്പിക്കുന്നു. വയലിൽ നിൽക്കുന്ന പരദേശിയായ ഒരു വിധവയെന്ന നിലയിലുള്ള അവളുടെ ജോലി നീതിയോടും വിനയത്തോടും അർപ്പണബോധത്തോടും കൂടെയുള്ളതായിരുന്നു.

സ്വന്തം നാടും കുടുംബവും വിട്ടുപോകേണ്ടി വന്നപ്പോഴും രൂത്ത് നവോമിയോട് അഗാധമായ അനുകമ്പ കാണിച്ചു. നവോമിയുടെ ദുഃഖത്തിലും നഷ്ടത്തിലും രൂത്ത് അവളെ പിന്തുണച്ചു.

ബോവസ് രൂത്തിൽ താൽപ്പര്യം കാണിക്കുമ്പോൾ, രൂത്ത് നവോമിയുടെ ഉപദേശം വിശ്വസ്തതയോടെ പിന്തുടരുകയും അവളുടെ സ്വന്തം സുരക്ഷിതത്വവും മരിച്ചുപോയ ഭർത്താവിന്റെ പൈതൃകത്തിന്റെ സംരക്ഷണവും ഉറപ്പാക്കുകയും ചെയ്തുകൊണ്ട് ബോവസിലൂടെ അവളുടെ കുടുംബത്തിന്റെ അനന്തരാവകാശം വീണ്ടെടുക്കാൻ ശ്രമിക്കുന്നു.

അവളുടെ പ്രവർത്തനങ്ങളിലൂടെ, കുടുംബത്തോടും ദൈവത്തോടും ഉള്ള വിശ്വസ്തതയുടെയും വിശ്വാസത്തിന്റെയും ഭക്തിയുടെയും മാതൃകയായി രൂത്ത് അവതരിപ്പിക്കപ്പെടുന്നു. വ്യക്തികൾ തമ്മിലുള്ള സ്നേഹത്തിന്റെയും ദയയുടെയും ദൈനംദിന പ്രവർത്തനങ്ങളിൽ ദൈവത്തിന്റെ ജനത്തോടുള്ള വിശ്വസ്തത എങ്ങനെ കാണാമെന്നും രൂത്തിന്റെ കഥ വ്യക്തമാക്കുന്നു.

### 2. രൂത്തിന്റെ നിസ്വാർത്ഥത

ബൈബിളിലെ രൂത്തിന്റെ നിസ്വാർത്ഥത അവളുടെ പ്രവർത്തനങ്ങളിലൂടെയും തീരുമാനങ്ങളിലൂടെയും, പ്രത്യേകിച്ച് അവളുടെ അമ്മായിയമ്മയായ നവോമിയുമായുള്ള ബന്ധത്തിലും, മരിച്ചുപോയ ഭർത്താവിന്റെ കുടുംബത്തോടുള്ള അവളുടെ വിശ്വസ്തതയിലും വ്യക്തമായി പ്രകടമാണ്.

ഭർത്താവിന്റെ മരണശേഷം, രൂത്തിന് സ്വന്തം കുടുംബത്തിലേക്ക് മടങ്ങിയെത്താനും പുനർവിവാഹം ചെയ്യാനും അവസരം ലഭിച്ചു, എന്നാൽ വിധവയായ അമ്മായിയമ്മയായ നവോമിയുടെ കൂടെ താമസിക്കാൻ അവൾ തീരുമാനിച്ചു. രൂത്ത് 1:17-ൽ നവോമിയോടുള്ള രൂത്തിന്റെ വാക്കുകൾ അവളുടെ ആഴത്തിലുള്ള പ്രതിബദ്ധത പ്രകടിപ്പിക്കുന്നു: 'നീ മരിക്കുന്നേടത്ത് ഞാനും മരിച്ച് അടക്കപ്പെടും. മരണത്താലല്ലാതെ ഞാൻ നിന്നെ വിട്ടു പിരിഞ്ഞാൽ യഹോവ തക്കവണ്ണവും അധികവും എന്നോടു ചെയ്യുമാറാകട്ടെ." ഈ തീരുമാനം അവളുടെ ത്യാഗപരമായ സ്നേഹത്തെയും ഭക്തിയെയും പ്രതിഫലിപ്പിച്ചു. കാരണം നവോമിയുടെ ജീവിതത്തെയും വിശ്വാസത്തെയും ആശ്ലേഷിക്കുക എന്നാൽ രൂത്തിന്റെ ജന്മദേശത്തെയും അവളുടെ ആളുകളെയും അവളുടെ മതത്തെയും ഉപേക്ഷിക്കുക എന്നതാണ്.

തനിക്കും നവോമിക്കും ഭക്ഷണം നൽകുന്നതിനായി വയലുകളിൽ ധാന്യം പെറുക്കുന്നതിൽ തന്റെ കഠിനാധ്വാനത്തിലൂടെ രൂത്ത് നിസ്വാർത്ഥത പ്രകടമാക്കി. നവോമിയുടെ ക്ഷേമത്തിനായുള്ള അഗാധമായ ഉത്തരവാദിത്തബോധം പ്രകടിപ്പിച്ചുകൊണ്ട് അവൾ വിശ്രമമില്ലാതെയും വിനയത്തോടെയും പ്രവർത്തിച്ചു.

നവോമിയുടെ ഉപദേശം അനുസരിക്കുകയും കളത്തിൽ ബോവസിന്റെ അടുക്കൽ പോകുകയും ചെയ്യുന്ന രൂത്തിന്റെ പ്രവൃത്തികളും നിസ്വാർത്ഥത പ്രകടമാക്കുന്നു. ഇത് തെറ്റിദ്ധരിക്കപ്പെടുകയും അവളുടെ പ്രശസ്തിക്ക് കോട്ടം

വരുത്തുകയും ചെയ്യാമായിരുന്നെങ്കിലും, നവോമിയുടെ സുരക്ഷ ഉറപ്പാക്കാനും അവളെ വിവാഹം കഴിക്കാനും മരിച്ചുപോയ ഭർത്താവിന്റെ കുടുംബം പുനഃസ്ഥാപിക്കാനും കഴിയുന്ന ഒരു കുടുംബ വീണ്ടെടുപ്പുകാരനായ ബോവസിലൂടെ ഇരുവർക്കും ഭാവി തേടാനും ആ അപകട സാധ്യത ഏറ്റെടുക്കാൻ രൂത്ത് തയ്യാറായി.

രൂത്തിന്റെ ഔദാര്യവും കുടുംബത്തോടുള്ള പ്രതിബദ്ധതയും നവോമിയോടുള്ള അവളുടെ അചഞ്ചലമായ വിശ്വസ്തതയിലും ഇരുവർക്കും വേണ്ടിയുള്ള അവളുടെ കഠിനാധ്വാനത്തിലും നവോമിയുടെ ക്ഷേമത്തിനായി സ്വന്തം ഭാവി ത്യജിക്കാനുള്ള അവളുടെ സന്നദ്ധതയിലും പ്രതിഫലിക്കുന്നു. ദയ, വിശ്വസ്തത, നിസ്വാർത്ഥത എന്നിവ ജീവിതത്തെ എങ്ങനെ രൂപാന്തരപ്പെടുത്തുമെന്നും ദൈവത്തിന്റെ ഉദ്ദേശ്യങ്ങൾ നിറവേറ്റുമെന്നും അവളുടെ കഥ വ്യക്തമാക്കുന്നു.

ചുരുക്കത്തിൽ, രൂത്തിന്റെ നിസ്വാർത്ഥത അവളുടെ ത്യാഗപരമായ സ്നേഹം, വിശ്വസ്തത, മറ്റുള്ളവരെ, പ്രത്യേകിച്ച് നവോമിയെ, പ്രയാസകരമായ സാഹചര്യങ്ങളിൽ സേവിക്കാനുള്ള സന്നദ്ധതയാൽ അടയാളപ്പെടുത്തുന്നു. അവളുടെ പ്രവർത്തനങ്ങൾ കർത്തവ്യബോധത്താൽ മാത്രമല്ല, ആഴമേറിയതും ആത്മാർത്ഥമായ സ്നേഹവും പ്രതിബദ്ധതയും കൊണ്ട് പ്രചോദിപ്പിക്കപ്പെട്ടിരുന്നു, ഇത് അവളെ ബൈബിളിലെ ഏറ്റവും ആദരണീയ വ്യക്തിത്വങ്ങളിലൊന്നാക്കി മാറ്റി.

### 3. ദൈവപരിപാലനയിലുള്ള രൂത്തിന്റെ വിശ്വാസം

ദൈവപരിപാലനയിലുള്ള രൂത്തിന്റെ വിശ്വാസം പഴയനിയമത്തിലെ രൂത്തിന്റെ പുസ്തകത്തിലുടനീളം പ്രകടമാണ്. ഭർത്താവിന്റെ മരണം, മാതൃരാജ്യത്തിന്റെ നഷ്ടം എന്നിങ്ങനെയുള്ള കാര്യമായ ബുദ്ധിമുട്ടുകൾ അഭിമുഖീകരിച്ചിട്ടും രൂത്ത് തന്റെ ജീവിതത്തെക്കുറിച്ചുള്ള ദൈവത്തിന്റെ പദ്ധതിയിൽ അചഞ്ചലമായ വിശ്വാസം പ്രകടമാക്കി.

ദൈവപരിപാലനയിലുള്ള രൂത്തിന്റെ വിശ്വാസം ബൈബിളിലെ രൂത്തിന്റെ പുസ്തകത്തിലെ ഒരു കേന്ദ്ര വിഷയമാണ്. അവൾ അഭിമുഖീകരിച്ച കഷ്ടപ്പാടുകൾ ഉണ്ടായിരുന്നിട്ടും ഒരു വിദേശരാജ്യത്ത് വിധവയായ മോവാബ്യ ആയിരുന്നിട്ടും, ഭർത്താവിനെ നഷ്ടപ്പെട്ടു, പ്രത്യക്ഷമായ പിന്തുണയില്ലാത്തതിനാൽ ദൈവത്തിന്റെ പരിചരണത്തിലും മാർഗനിർദേശത്തിലും രൂത്ത് ആഴമായ വിശ്വാസം പ്രകടമാക്കി. അവളുടെ കഥ വിശ്വസ്തത, അനുസരണം, വിശ്വാസം എന്നിവയുടെ ശക്തമായ ഉദാഹരണം പ്രതിഫലിപ്പിക്കുന്നു.

ഭർത്താക്കന്മാരുടെ മരണശേഷം രൂത്ത് തന്റെ അമ്മായിയമ്മയായ നവോമിയുടെ കൂടെ താമസിക്കാൻ തീരുമാനിച്ചപ്പോൾ, അവൾ നവോമിയിൽ മാത്രമല്ല, നവോമിയുടെ ദൈവത്തിലും വിശ്വാസം പ്രകടിപ്പിച്ചു. നവോമിയെ ബേത്‌ലഹേമിലേക്ക് അനുഗമിക്കാനുള്ള ഈ തീരുമാനം, അവളുടെ ജന്മദേശം വിട്ട് ഒരു അനിശ്ചിതകാല ഭാവിയെ അഭിമുഖീകരിക്കേണ്ടി വന്നെങ്കിലും, പൂർണ്ണ ചിത്രം കാണാൻ കഴിയാതെ വന്നപ്പോഴും, ദൈവപരിപാലനയിലുള്ള രൂത്തിന്റെ വിശ്വാസത്തെ പ്രകടമാക്കുന്നു.

നവോമിയുടെ പരേതനായ ഭർത്താവിന്റെ ബന്ധുവായ ബോവസിന്റെ വയലുകളിൽ രൂത്ത് പ്രീതി കണ്ടെത്തുമ്പോൾ കഥയിലുടനീളം ദൈവത്തിന്റെ കൈ പ്രകടമാണ്. വിവാഹത്തിലൂടെ രൂത്തിനെ വീണ്ടെടുക്കാനുള്ള ബോവസിന്റെ ദയയും മനസ്സൊരുക്കവും അവളുടെ ശാരീരിക ആവശ്യങ്ങൾക്കും ഭാവിയെക്കുറിച്ചുള്ള അവളുടെ പ്രതീക്ഷയ്ക്കുമുള്ള ദൈവത്തിന്റെ കരുതലിനെ പ്രതിഫലിപ്പിക്കുന്നു. രൂത്തിന്റെ വിശ്വാസത്തിന് പ്രതിഫലം ലഭിക്കുന്നത് വ്യക്തിപരമായ അനുഗ്രഹത്തിലൂടെ മാത്രമല്ല, പുതിയ നിയമത്തിലെ വംശാവലി അനുസരിച്ച്, ആത്യന്തികമായി യേശുക്രിസ്തുവിന്റെ ജനനത്തിലേക്ക് നയിക്കുന്ന ദാവീദ് രാജാവിന്റെ വംശത്തിലൂടെയും.

സാരാംശത്തിൽ, ദൈവത്തിന്റെ കരുതലിലുള്ള രൂത്തിന്റെ വിശ്വാസം, ജീവിതത്തിലെ വെല്ലുവിളികൾക്കിടയിലും ദൈവം പ്രവർത്തിക്കുന്നുണ്ടെന്നും തന്നിൽ ആശ്രയിക്കുന്നവരെ നയിക്കുകയും നൽകുകയും ചെയ്യുന്നു എന്ന പ്രചോദനാത്മകമായ ഓർമ്മപ്പെടുത്തലാണ്.



**കോട്ടയം ഭദ്രാസനത്തിലെ വിശ്രമ ജീവിതം നയിക്കുന്ന വൈദികരുടെ ഭവനത്തിൽ നടത്തിവരുന്ന 'സ്നേഹ സംഗമം' വാഴക്കൽ ഫാ. വി. എം. എബ്രഹാമിന്റെ ഭവനത്തിൽ നടത്തപ്പെട്ടു. ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് നേതൃത്വം നൽകി.**




**കേരള സംസ്ഥാന സ്കൂൾ ഗെയിംസ് ബോക്സിങ് മത്സരത്തിൽ വെള്ളി മെഡൽ നേടിയ ദാനിയ ദാനിയേൽ. നിരണം ഇടവകയിൽ മട്ടയ്ക്കൽ കാരിക്കോട്ടു വീട്ടിൽ അഡ്വക്കേറ്റ് ദാനിയേൽ തോമസിന്റെയും ഗ്രീന കോശിയുടെയും മകളാണ്.**

## റഷ്യൻ ആരാധനാ ഗായക സംഘം

### കോട്ടയത്തും പരുമലയിലും സംഗീതാർച്ചന നടത്തും

കോട്ടയം: റഷ്യയിലെ ഹോളി ട്രിനിറ്റി സെർഗിയസ് ലാവ്റയുടെയും മോസ്കോ തിയോളജിക്കൽ അക്കാദമിയുടെയും സംയുക്ത ഗായകസംഘം നവംബർ 19-നും 20 നും കോട്ടയത്തും പരുമല പള്ളിയിലും സംഗീത സായാഹ്നം നടത്തുന്നു.

റഷ്യൻ ഗായക സംഘത്തിന് 19 ന് രാവിലെ 11ന് കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ സ്വീകരണം നൽകും. തുടർന്ന് ഓർത്തഡോക്സ് സെമിനാരി വിദ്യാർത്ഥികളും മോസ്കോ തിയോളജിക്കൽ അക്കാദമി വിദ്യാർത്ഥികളും കൂടി വേദശാസ്ത്ര സംവാദം നടത്തും. പ്രിൻസിപ്പാൾ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. ഡോ. നൈനാൻ കെ. ജോർജ്ജ്, ഫാ. ഡോ. വർഗീസ് പി. വർഗീസ്, ഫാ. ഡോ. മാത്യു വർഗീസ് എന്നിവർ ചർച്ചകൾക്ക് നേതൃത്വം നൽകും.

വൈകിട്ട് 6 മണിക്ക് കോട്ടയം മാമ്മൻ മാപ്പിള ഹാളിൽ നടക്കുന്ന റഷ്യൻ ആരാധനാ സംഗീതാർച്ചന പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യും. ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്, മോസ്കോ എക്യുമെനിക്കൽ റിലേഷൻസ് വിഭാഗം സെക്രട്ടറി ഫാദർ സ്റ്റെഫാൻ എന്നിവർ പ്രസംഗിക്കും. ഡോ. എം. പി. ജോർജ്ജ് കോർ എപ്പിസ്കോപ്പ റഷ്യൻ ഭാഷയിൽ ഗാനാർച്ചന നടത്തും. 20-ന് വൈകിട്ട് പരുമല പള്ളിയിലെ സന്ധ്യാ പ്രാർത്ഥനയിൽ റഷ്യൻ ആരാധനാ ഗായക സംഘം പങ്കെടുക്കും. തുടർന്ന് 9 വരെ റഷ്യൻ ആരാധനാ സംഗീതാർച്ചന നിർവ്വഹിക്കും.

മോസ്കോ എക്യുമെനിക്കൽ റിലേഷൻസ് വിഭാഗം സെക്രട്ടറി ഫാദർ സ്റ്റെഫാൻ നേതൃത്വം നൽകുന്ന 25 വേദശാസ്ത്ര വിദ്യാർത്ഥികളും റഷ്യൻ സംഘത്തിലുണ്ടാകുമെന്ന് ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക് ഡയറക്ടർ ഡോ. സഖറിയാസ് മാർ അപ്രേം, ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ എന്നിവർ പറഞ്ഞു. പരുമല സെമിനാരി മാനേജർ കെ. വി. പോൾ റമ്പാൻ, ഫാ. ഡോ. നൈനാൻ കെ. ജോർജ്ജ്, ഫാ. ഡോ. വർഗീസ് പി. വർഗീസ്, ഫാ. മാത്യു കോശി, ഫാ. അനൂപ് രാജു എന്നിവർ നേതൃത്വം നൽകും.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




# ചരിത്രകാരൻ അഡ്വ. ഡോ. പി. സി. മാത്യു അന്തരിച്ചു

കുന്നംകുളം: ചരിത്രകാരനും മലങ്കരസഭാ മാസികയുടെ പ്രതാധിപസമിതി അംഗവുമായിരുന്ന അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ (90) അന്തരിച്ചു.

ഓർത്തഡോക്സ് സഭയുടെ ചരിത്രത്തോട് അങ്ങേയറ്റത്തെ പ്രതിപത്തിയുള്ള എഴുത്തുകാരനായി പ്രശസ്തി ആർജിച്ച പി. സി. മാത്യു ഒട്ടേറെ പുസ്തകങ്ങളുടെ രചയിതാവാണ്. സഭാചരിത്ര പുസ്തകങ്ങളായിരുന്നു ഏറെയും. ചരിത്രരേഖകൾ കണ്ടെത്താനും സൂക്ഷിക്കാനും മുന്നിട്ടിറങ്ങി. ആർത്താറ്റ് പടിയോല ഉൾപ്പെടെ പടിയോലകളെ കുറിച്ച് കാലടി സംസ്കൃത സർവകലാശാലയിൽ പ്രഫ. സ്കറിയാ സക്കറിയയുടെ മാർഗനിർദേശത്തിൽ ഗവേഷണം നടത്തി ഡോക്ടറേറ്റ് നേടി. സഭയുടെയും പള്ളികളുടെയും ചരിത്രം വരുംതലമുറകളിലേക്ക് പകരുന്നതിന് നിസ്തുല സംഭാവന വഹിച്ച മാത്യുവിന്റെ ജീവിതത്തിന്റെ അവസാനഘട്ടത്തിലും ഗവേഷണം സജീവമായിരുന്നു. ഇപ്പോൾ കുന്നംകുളം ഭദ്രാസന അരമന ഇരിക്കുന്ന സ്ഥലം ഭദ്രാസനത്തിനു വേണ്ടി വാങ്ങുന്നതിൽ പ്രധാന പങ്കു വഹിച്ചു. മലങ്കര മെഡിക്കൽ മിഷൻ ആശുപത്രിയുടെ സ്ഥാപക പ്രവർത്തകനായിരുന്നു, അഭിഭാഷകനെന്ന നിലയിൽ കുന്നംകുളത്തും ചാവക്കാട്ടും ഏറെക്കാലം ജോലി ചെയ്ത അദ്ദേഹം ആ രംഗത്തും നേട്ടം കൈവരിച്ചു. ഡോ. കുഞ്ഞമ്മ മാത്യുവാണ് ഭാര്യ: മക്കൾ: ഡോ. ബാബു മാത്യു, ഡോ. ബീന മാത്യു.

> "ഓർത്തഡോക്സ് സഭാ ചരിത്രത്തെ കുറിച്ച് അഗാധമായ അവബോധമുള്ള ശ്രേഷ്ഠ വ്യക്തിത്വമായിരുന്നു പി. സി. മാത്യു പുലിക്കോട്ടിൽ. കുന്നംകുളത്ത് സഭാ സ്ഥാപനങ്ങളുടെ ഇന്നു കാണുന്ന വളർച്ചയ്ക്ക് അദ്ദേഹത്തിന്റെ സംഭാവന നിസ്തുലമാണ്."
>
> **– ഡോ. ഗീവർഗീസ് മാർ യൂലിയോസ്**

ആർത്താറ്റ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ സംസ്കരിച്ചു. സംസ്കാര ശുശ്രൂഷയ്ക്കു ഡോ. ഗീവർഗീസ് മാർ യൂലിയോസ് മുഖ്യകാർമികത്വം വഹിച്ചു.

# അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ: ചരിത്രകാരനും സഭാസ്നേഹിയും

### ഡോ. സിബി തരകൻ

അഡ്വ. പി. സി. മാത്യു പുലിക്കോട്ടിലിനെ ആദ്യമായി കാണുന്നത് 1990-കളുടെ പ്രാരംഭ കാലത്താണ്. മലയാള സാഹിത്യത്തിൽ എം.എ. കഴിഞ്ഞു, ഗവേഷണത്തോടൊപ്പം 'മലങ്കരസഭ' മാസികയിൽ സബ് എഡിറ്ററായി ഞാൻ പ്രവർത്തിക്കുകയായിരുന്നു. ഒരു ദിവസം ദേവലോകത്തു മലങ്കരസഭയുടെ ഓഫീസിൽ ചെന്നപ്പോൾ, നല്ല ഉയരമുള്ള ഒരാൾ മാനേജിങ് എഡിറ്ററായിരുന്ന ഫാ. ടി. ജി. സഖറിയ അച്ചന്റെ കൂടെ ഇറങ്ങിവരുന്നു. അച്ചനാണ് അഡ്വ. പുലിക്കോട്ടിലിനെ ആദ്യമായി പരിചയപ്പെടുത്തിയത്. വട്ടക്കണ്ണുകളും ചെവിയിൽ രോമവുമുള്ള അദ്ദേഹത്തെ പ്രത്യേകം ശ്രദ്ധിച്ചു. മലങ്കരസഭ മാസികയിൽ അദ്ദേഹം എഴുതിയ ലേഖനങ്ങൾ നേരത്തെതന്നെ വായിച്ചിരുന്നു.

കാലം ചെയ്ത ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി പത്രാധിപസമിതിയുടെ പ്രസിഡണ്ടും ഫാ. ഡോ. ജേക്കബ് കുര്യൻ മുഖ്യ പത്രാധിപരുമായി പ്രവർത്തിക്കുന്ന സമയമായിരുന്നു അത്.

പത്രാധിപ സമിതിയിൽ ഫാ. ഡോ. ടി. ജെ. ജോഷ്വ, ഡോ. സാമുവേൽ ചന്ദനപ്പള്ളി, ഫാ. ജേക്കബ് മണ്ണാറപ്രായിൽ കോർ-എപ്പിസ്ക്കോപ്പാ, അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ തുടങ്ങിയ അതികായന്മാരോടൊപ്പം 27 വയസുകാരനായ ഇയ്യുള്ളവനും ഉണ്ടായിരുന്നു. എന്റെ വലിപ്പംകൊണ്ടല്ല, സബ് എഡിറ്ററെന്ന നിലയിൽ പത്രാധിപ സമിതി യോഗത്തിൽ പങ്കെടുക്കാമായിരുന്നു എന്നതു കൊണ്ടു മാത്രം.

അഡ്വ. പി. സി. മാത്യു എല്ലാ പത്രാധിപസമിതി യോഗങ്ങൾക്കും കൃത്യമായി എത്തുകയും ചർച്ചകളിൽ സജീവമായി പങ്കെടുക്കുകയും ചെയ്യുമായിരുന്നു. സഭയോട് ഏറെ കൂറും സഭാചരിത്രത്തോട് അങ്ങേയറ്റത്തെ പ്രതിപത്തിയുമുള്ള ഒരു എഴുത്തുകാരനായി അതിനു മുമ്പുതന്നെ അദ്ദേഹം പ്രശസ്തി ആർജിച്ചിരുന്നു. സഭാചരിത്രവുമായി ബന്ധമുള്ള ലേഖനങ്ങൾ ആരെങ്കിലും എഴുതി അയച്ചാൽ, പി. സി. മാത്യു സാറിനെ കാണിച്ചിട്ടു വേണം പ്രസിദ്ധീകരിക്കാൻ എന്ന് സഖറിയ അച്ചൻ ഓർമ്മിപ്പിക്കുമായിരുന്നു.

അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ, ഫാ. ഡോ. ജോസഫ് ചീരൻ, ശ്രീ. കെ. വി. മാമ്മൻ എന്നീ ത്രിമൂർത്തികൾ ചേർന്ന് പല സഭാചരിത്ര പുസ്തകങ്ങളും എഴുതിയിട്ടുണ്ട്. കെ. വി. മാമ്മൻ പ്രസാധകനായ കോട്ടയ്ക്കൽ പബ്ലിഷേഴ്സ് ആണ് ഇവ പ്രസിദ്ധീകരിച്ചിട്ടുള്ളത്.



1995-ൽ സർക്കാർ ജോലിയിൽ ചേർന്നതിനുശേഷം, പലയിടങ്ങളിലും കറങ്ങിത്തിരിഞ്ഞ്, 2010-ൽ ഞാൻ തൃശൂർ ജില്ലയിലെ പുരാതന ക്രൈസ്തവ കേന്ദ്രമായിരുന്ന (ഇപ്പോൾ അല്ല) ചാവക്കാട് എത്തി. അടുത്ത പ്രദേശത്തു എവിടെയെങ്കിലും താമസ സൗകര്യം കണ്ടെത്തേണ്ടിയിരുന്നു. ചാവക്കാട് താമസിക്കാൻ സൗകര്യം ലഭിച്ചില്ല. കുന്നംകുളം ടൗണിന് അടുത്ത് ചിറളയം സെന്റ് ലാസ്സറസ് പള്ളിയുടെ സമീപത്തുള്ള YMCA യിലാണ് താമസ സൗകര്യം ലഭിച്ചത്. പിന്നീട് മൂന്നു കൊല്ലം അവിടെയാണ് കഴിഞ്ഞത്.

ദിവസവും രാവിലെ കുന്നംകുളത്തു നിന്ന് ചാവക്കാട്ടേക്കു ബസിലാണ് യാത്ര. പോകുന്ന വഴിയിൽ പുരാതനമായ ആർത്താറ്റ് വലിയ പള്ളിയും ചാട്ടുകുളവും കാണാം. കുന്നംകുളത്തേക്ക് പോകുമ്പോൾതന്നെ പുലിക്കോട്ടിൽ സാറിനെയും ജോസഫ് ചീരനച്ചനെയും കാണണമെന്ന് തീരുമാനിച്ചിരുന്നു.

ആ ദിവസങ്ങളിലൊരിക്കൽ യാദൃശ്ചികമായിട്ടാണ് പി. സി. മാത്യു സാറിന്റെ ഭവനം ശ്രദ്ധയിൽപെട്ടത്. ആർത്താറ്റ് പള്ളിക്കും കുന്നംകുളം അരമനയ്ക്കും അടുത്താണ് അദ്ദേഹത്തിന്റെ 'പുലിക്കോട്ടിൽ' ഭവനം. ആദ്യം കാണുന്നത് അദ്ദേഹത്തിന്റെ പിതാവ് പണികഴിപ്പിച്ച ശിൽപ്പ ഭംഗിയുള്ള പഴയ തറവാടും തൊട്ടടുത്ത് അദ്ദേഹം നിർമ്മിച്ച വീടും.

അദ്ദേഹത്തിന്റെ ഫോൺ നമ്പർ YMCA-യിൽ നിന്നു വാങ്ങി വിളിച്ചു. എന്റെ പേര് ഏറെക്കാലത്തിനു ശേഷമാണെങ്കിലും ഓർമ്മയിൽ സൂക്ഷിച്ചിരുന്നു. ഒരു അവധി ദിവസം അദ്ദേഹത്തെ സന്ദർശിച്ചു. സഹധർമ്മിണി ഡോ. കുഞ്ഞമ്മയും അദ്ദേഹത്തോടൊപ്പം ഉണ്ടായിരുന്നു.

ചാവക്കാട്ട് ജോലി ചെയ്ത മൂന്നു വർഷങ്ങൾക്കിടയിൽ പല തവണ അദ്ദേഹത്തെ സന്ദർശിക്കാൻ കഴിഞ്ഞു. സ്വന്തം ജീവിതാനുഭവങ്ങളും സഭാചരിത്ര കാര്യങ്ങളും ആവേശത്തോടെ അദ്ദേഹം സംസാരിച്ചു. ഓരോ സന്ദർശനവും പുതിയ അനുഭവങ്ങളാണ് നൽകിയത്.

അഭിഭാഷകനെന്ന നിലയിൽ കുന്നംകുളത്തും ചാവക്കാട്ടും അദ്ദേഹം ഏറെക്കാലം ജോലി ചെയ്തു. ഭൂപരിഷ്കരണ നിയമം പ്രാബല്യത്തിൽ വന്ന 1970-കളിൽ ധാരാളം സിവിൽ കേസുകൾ ലഭിച്ചിരുന്നു എന്ന് അദ്ദേഹം പറഞ്ഞത് ഓർക്കുന്നു. അത് സാമ്പത്തികമായി ഏറെ പ്രയോജനം ചെയ്തു എന്നദ്ദേഹം പറഞ്ഞു.

പത്തൊമ്പതാം നൂറ്റാണ്ടിലേയും ഇരുപതാം നൂറ്റാണ്ടിലെയും സഭാചരിത്രത്തിൽ അദ്ദേഹം ഏറെ നിഷ്ണാതനായിരുന്നു.ചരിത്ര രേഖകൾ കണ്ടെത്തുന്നതിനും സൂക്ഷിക്കുന്നതിനും അദ്ദേഹം മുന്നിട്ടിറങ്ങി.

പനയ്ക്കൽ സി. കുഞ്ഞാത്തു രചിച്ച 'ആർത്താറ്റ് പള്ളി ചരിത്രം' വിലപ്പെട്ട ചരിത്രരേഖകൾ അടങ്ങിയ പുസ്തകമാണ്. ഈ പുസ്തകത്തെക്കുറിച്ചു ചോദിച്ചപ്പോൾ അദ്ദേഹം, ഇപ്പോൾ ലഭ്യമല്ലാത്ത ആ കൃതി താൻ എഴുതിയെടുത്തു സൂക്ഷിച്ചിട്ടുണ്ട് എന്ന് പറയുകയുണ്ടായി. അലമാരിയിൽ നിന്ന് എടുത്തു കാണിക്കുകയും ചെയ്തു. സപ്തതിക്കുശേഷം ആരംഭിച്ച PhD ഗവേഷണത്തെക്കുറിച്ചു അദ്ദേഹം വിശദമായി സംസാരിച്ചു.

കേരള ചരിത്രത്തിൽ, പ്രത്യേകിച്ചു മലങ്കര സഭാചരിത്രത്തിൽ, അദ്ദേഹം ഏറെ താൽപ്പര്യം പ്രകടിപ്പിച്ചു. ആർത്താറ്റ് പള്ളി പടിയോല ഉൾപ്പെടെ സുറിയാനി ക്രിസ്ത്യാനികൾ കാലാകാലങ്ങളിൽ ഉണ്ടാക്കിയ പടിയോലകളെക്കുറിച്ചുള്ള ഗവേഷണം അദ്ദേഹത്തിന്റെ ഏറെക്കാലത്തെ ആഗ്രഹമായിരുന്നു.

പതിനെട്ടാം നൂറ്റാണ്ടിൽ റോമൻ കത്തോലിക്കരുമായുള്ള തർക്കങ്ങളിൽപ്പെട്ടു പൂട്ടിക്കിടന്ന ആർത്താറ്റ് പള്ളി ശക്തൻ തമ്പുരാൻ നറുക്കെടുപ്പ് നടത്തി തർക്കമൊഴിച്ച് മലങ്കരസഭയ്ക്ക് നൽകി.

പിന്നീട് ആറാം മാർത്തോമ്മായുടെ (വലിയ മാർ ദിവന്നാസിയോസ്) സാന്നിദ്ധ്യത്തിൽ ആർ ത്താറ്റ് ദേവാലയത്തിൽ (1806-ൽ) കൂടിയ യോഗം, സത്യവിശ്വാസത്തിൽ നിന്നു പിന്നോട്ടു പോകില്ലെന്നു പ്രതിജ്ഞ ചെയ്തു. വികാരിയും പന്ത്രണ്ട് പള്ളി പ്രതിപുരുഷന്മാരും ചേർന്ന് ഒപ്പിട്ട പ്രതിജ്ഞയാണ് ആർത്താറ്റ് പടിയോല. വിദേശ മെത്രാന്മാരുടെ ഉപദേശവും പാതയും പിന്തുടരുകയില്ല എന്നായിരുന്നു പ്രതിജ്ഞ. പല പുരാതന പള്ളികളിലും സൂക്ഷിച്ചിരുന്ന ഇത്തരത്തിലുള്ള പടിയോലകൾ പഠനവിധേയമാക്കിയാണ് അദ്ദേഹം പ്രബന്ധം എഴുതിയത്. കാലടി സംസ്കൃത സർവ്വകലാശാലയിൽ പ്രൊഫ. സ്കറിയ സഖറിയായുടെ മാർഗ്ഗനിർദ്ദേശത്തിലായിരുന്നു ഗവേഷണം.

നിയമവും സാമൂഹ്യ പ്രവർത്തനവും പഠനവിഷയമായി സ്വീകരിച്ച് അദ്ദേഹം നേരത്തെതന്നെ ബിരുദവും (LLB), ബിരുദാനന്തര ബിരുദവും (MSW) കരസ്ഥമാക്കിയിരുന്നു.

PhD പഠനത്തിന്റെ ഭാഗമായി ആദ്യ വർഷം ഗവേഷണ രീതിശാസ്ത്രം (Methodology) പൂർണ്ണസമയ വിദ്യാർത്ഥിയായി അദ്ദേഹം പഠിച്ചു. അതിനായി എല്ലാ ദിവസവും ആർത്താറ്റുനിന്നു കാറിൽ കാലടിവരെ അദ്ദേഹം യാത്രചെയ്യുമായിരുന്നു എന്ന് കേട്ടപ്പോൾ ഞാൻ അദ്ഭുതപ്പെട്ടുപോയി. ഇക്കാര്യം അദ്ദേഹത്തിന്റെ സഹധർമ്മിണിയും ശരിവച്ചു.

1985-ൽ കുന്നംകുളം ഭദ്രാസനം നിലവിൽ വന്നപ്പോൾ അവിടെ ഒരു അരമന ഉണ്ടാകേണ്ടിയിരുന്നു. ആദ്യ കാലങ്ങളിൽ ആർത്താറ്റ് പള്ളി കേന്ദ്രമാക്കിയാണ് അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ (പരിശുദ്ധ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ) ഭദ്രാസന ഭരണം നിർവഹിച്ചത്. സ്ഥിരമായ ഒരു മെത്രാസന ആസ്ഥാനം ഉണ്ടാക്കുന്നതിനു പുലിക്കോട്ടിൽ വക്കീലും പ്രമുഖ വ്യക്തികളും മുന്നിട്ടിറങ്ങി. ഇപ്പോൾ അരമന ഇരിക്കുന്ന സ്ഥലം മെത്രാസനത്തിനുവേണ്ടി വാങ്ങുന്നതിൽ പ്രധാന പങ്കുവഹിച്ചിട്ടുള്ളത് അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ ആണ്.

കുന്നംകുളത്തോടു യാത്ര പറയുന്നതിനു മുമ്പായി ഞാൻ അദ്ദേഹത്തെ കണ്ടിരുന്നു. അപ്പോൾ ആയിടെ പ്രസിദ്ധീകരിച്ച കെ. സി. മാമ്മൻ മാപ്പിളയെക്കുറിച്ചുള്ള പുസ്തകം എനിക്കു തന്നു.

സഭാചരിത്രത്തിലും ഓർത്തഡോക്സ് വിശ്വാസത്തിലും നിഷ്ണാതനായിരുന്ന അദ്ദേഹം പുതുതലമുറയ്ക്ക് വലിയ പ്രചോദനമാണ്. അറിവു നേടാനുള്ള ആഗ്രഹവും നിശ്ചയദാർഢ്യവും കഠിനാദ്ധ്വാനവുമാണ് അദ്ദേഹത്തെ വ്യത്യസ്തനാക്കുന്നത്. അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ എന്ന ചരിത്ര പണ്ഡിതന്റെ ഓർമ്മയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ അർപ്പിക്കുന്നു! ❑



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം



# സഖറിയായോടുള്ള അറിയിപ്പിന്റെ ഞായർ
## (വി. ലൂക്കോസ് 1:1–25)

**ഫാ. മോൻസി ഫിലിപ്പ്**
(കൊട്ടാരക്കര-പുനലൂർ ഭദ്രാസനം)

സഖറിയ പുരോഹിതനോടുള്ള അറിയിപ്പിന്റെ ഞായർ. കർത്താവിന്റെ മുന്നോടിയായി, മനുഷ്യനെ ദൈവസന്നിധിയിലേക്ക് തിരിക്കുവാൻ, അപ്പൻമാരുടെ ഹൃദയങ്ങളെ മക്കളിലേക്കു തിരിക്കുവാൻ, വഴിതെറ്റിയവരെ നീതിമാൻമാരുടെ പരിജ്ഞാനത്തിലേക്കുയർത്തുവാൻ, കർത്താവിനായി പൂർണ്ണതയുള്ള ജനതയെ ഒരുക്കുവാൻ വരുന്ന യോഹന്നാന്റെ ജനനത്തെക്കുറിച്ചും, എലിസബെത്തിന്റെ ഉദരത്തിൽ നിന്നും ജനിക്കും എന്ന് ദൈവത്തിന്റെ മാലാഖ സ്വർഗ്ഗീയ സന്ദേശം നൽകുന്നു. ഈ ദൂതിനാൽ അവിശ്വാസം മൂലം യോഹന്നാന്റെ ജനനം വരെ സഖറിയ പുരോഹിതൻ ഊമനായി തീരുന്നു. ഇതാണ് വേദഭാഗത്തിലെ പ്രതിപാദ്യം. വേദഭാഗചിന്തകൾ.

**1. ആരാധന ജീവിതവും കുടുംബ ജീവിതവും**

വി. ലൂക്കോസ് 1:5-7 സഖറിയാ പുരോഹിതന് ആയിരം വർഷങ്ങൾക്ക് മുമ്പ് യിസ്രായേൽ രാജാവായ ദാവീദ് പുരോഹിതൻമാരെ 24 കൂറുകളായി വിഭജിച്ചു. അതിൽ ഒന്നിന്റെ ചുമതലയുള്ള അബിയാവിന്റെ (1 ദിന. 24:10) കൂറിലുള്ള സഖറിയാവും അവന്റെ ഭാര്യ എലീശബ, യിസ്രായേലിന്റെ ഒന്നാമത്തെ മഹാപുരോഹിതൻ ആയിരുന്ന അഹരോന്റെ (പുറ. 28:1-3) പുത്രിമാരിൽ ഒരുത്തിയായിരുന്നു. ആത്മീകതയുടെ പാരമ്പര്യം ഉള്ള സഖറിയ - എലിശെബ ദമ്പതികൾ ദൈവീക കാര്യങ്ങളിൽ ജാഗ്രതയുള്ളവരും, മാതൃകാപരമായ ദാമ്പത്യ ജീവിതം നയിച്ചവരുമായിരുന്നു. അവരുടെ ദാമ്പത്യജീവിതത്തിൽ തലമുറകൾ ഇല്ലാതിരുന്നിട്ടും, വാർദ്ധക്യത്തിലും ദേവാലയത്തോടും, ദൈവത്തോടും വിശ്വസ്തതയും ആത്മാർത്ഥതയും പുലർത്തിയിരുന്നു. ഇത് മാതൃകയാകണം.

**എന്താണ് ആരാധനാജീവിതം?**

പൗരോഹിത്യ പാരമ്പര്യമുള്ള ദമ്പതികളായ സഖറിയാവിന്റെയും എലിശുബായുടേയും ആരാധനജീവിതം നാമും പിൻതുടരുന്നത് അഭികാമ്യമാകും തുടർജീവിതത്തിന്റെ ആരാധനാജീവിതം ദൈവവുമായുള്ള സംസർഗ്ഗമാണ് ദൈവവുമായി മനുഷ്യന് ബന്ധപ്പെടുവാനുള്ള മാർഗ്ഗം. പൂർണ്ണമായി ദൈവത്തോട് ഇഴുകിച്ചേരുന്ന അനുഭവം. സ്നേഹം കൊണ്ട് നമ്മുടെ ജീവനെ നേടിയ ദൈവത്തോടുള്ള വിശ്വാസത്തിന്റെ കാണപ്പെടുന്ന രൂപമാണ് ആരാധനാ ജീവിതം. ദൈവത്തോടുള്ള പ്രാർത്ഥനയോടും ആരാധനാജീവിതത്തോടും കൂടി മാത്രമേ നന്മയിൽ വളരുവാൻ നമുക്ക് സാധ്യമാകൂ. ഇത് ജീവിതത്തിൽ സാധ്യമാക്കിയ ദമ്പതികൾ ആണ് സഖറിയയും എലിശബത്തും.

**ആരാധനാ ജീവിതത്തിന്റെ ചില വശങ്ങൾ**

a. ആരാധനാജീവിതം ദൈവവുമായുള്ള ആഴമേറിയ ബന്ധം ബലമുള്ളതാക്കുന്നു. ഏത് പ്രതിസന്ധിയിലും തളരാതെ ദൈവേഷ്ടത്തിനായി ആത്മാർപ്പണം ചെയ്യപ്പെടുന്നതാണ്. സിംഹത്തിന്റെ വായടച്ച ദാനിയേൽ പോലെ, തീയിൽ വീണിട്ടും കത്താതെ നിന്ന മൂന്നു പൈതങ്ങൾ പോലെ.

b. ആരാധനാജീവിതം ദൈവത്തെ മഹത്വപ്പെടുത്തുന്നതാണ്. സൃഷ്ടിച്ചതിനും അനുദിനം വീഴാതെ നടത്തുന്നതിനും ദൈവത്തിന് സ്തുതി കരേറ്റി മഹത്വപ്പെടുത്തിയുള്ള ജീവിതം "സൈന്യങ്ങളുടെ യഹോവ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ, ഭൂമി മുഴുവനും തന്റെ മഹത്വം കൊണ്ടു നിറഞ്ഞിരിക്കുന്നു" എന്ന് മാലാഖമാർ പാടി മഹത്വപ്പെടുന്ന ദർശനം (യെശ. 6:3) യെശയ്യാവ് ദർശിച്ച പോലെ. നമുക്കും മാലാഖമാരോടുകൂടി അവനെ മഹത്വപ്പെടുത്താം.

ദൈവത്തോട് ആഴമേറിയ ബന്ധത്തിൽ ദൈവത്തെ, വാർദ്ധക്യത്തിലും മഹത്വപ്പെടുത്തി ജീവിച്ച സഖറിയ, എലിശുബ നമുക്ക് മാതൃക.

ഇന്ന് കാപട്യം നിറഞ്ഞ ലോകത്തിൽ ആരാധനാജീവിതം നയിക്കുന്നു എന്ന് പറയുമ്പോഴും എവിടെയൊക്കെയോ, ചില വീഴ്ചകൾ അകം വേദനിപ്പിക്കാറുണ്ട്.

മലകയറുന്ന അപ്പനും മകനും പാതിവഴിയിൽ താഴേക്കിറങ്ങി വരുന്ന ഇരുൾക്കീറുകൾ കണ്ടു പേടിച്ച മകൻ പറഞ്ഞു: "അപ്പാ ഇരുട്ട് ഇരുട്ടാണെങ്കും, പേടിയാകുന്നു."

അപ്പൻ ആകാശത്തേക്ക് വിരൽ ചൂണ്ടി പറഞ്ഞു, "മോനേ ഇരുട്ടു നിറഞ്ഞ താഴ്‌വാരത്തേക്കല്ല. നക്ഷത്രങ്ങൾ നിറഞ്ഞ ആകാശത്തേക്ക് നോക്കുക."

ഈ നന്മ പകരുന്ന സഖറിയാ എലിശുബ ദമ്പതികൾ ആകട്ടെ ആരാധന ജീവിതത്തിലെ യഥാർത്ഥ മാതൃക.

**എന്താണ് കുടുംബ ജീവിതം**

മനുഷ്യൻ ഏകനായിരിക്കുന്നത് നന്നല്ല എന്ന് കണ്ട് ദൈവം സ്ത്രീയേ സൃഷ്ടിച്ച് അവരെ ഒന്നിപ്പിച്ച് രൂപകല്പന നൽകിയതാണ് കുടുംബം (ഉല്പ. 20:20-25). വി. വിവാഹ കൂദാശയിലൂടെ കുടുംബജീവിതം ദേവാലയത്തിൽ നിന്ന് ആരംഭിച്ചു യാത്ര തുടങ്ങുമ്പോൾ അത് പ്രാർത്ഥനയോടും, ദൈവസ്നേഹത്തിലും അധിഷ്ഠിതമായിരിക്കണം. പ്രതിസന്ധികളിലും ദൈവാശ്രയത്തിൽ ജീവിക്കണം. ദൈവിക ബന്ധത്തിൽ നേർമയോടെ പരസ്പര ആദരവിലും, കരുതലിലും ജീവിക്കണം. സഖറിയ, എലിശുബ എന്നിവരുടെ കുടുംബജീവിതം മാതൃകയായി നമുക്ക് മാറുമ്പോൾ, അവരുടെ ദാമ്പത്യജീവിതത്തിന്റെ മാതൃക ഇപ്രകാരം.

1. ദൈവസന്നിധിയിൽ നീതിയുള്ളതായിരുന്നു.
2. ദൈവകല്പനകൾ പാലിച്ചിരുന്നു.
3. കുറ്റമില്ലാത്തതായിരുന്നു.

എന്നാൽ ഇന്ന് കുടുംബ ജീവിതങ്ങൾ സ്വയം സ്നേഹത്തിന്റെയും selfpity യുടേയും ഇത്തിരിച്ചൂടിൽ വൈരൂപ്യം പുതച്ചിരിക്കുന്ന അവസ്ഥയാണ്. അതിനാൽ കുടുംബജീവിതങ്ങൾ ശിഥിലം.

കാഴ്ചപ്പാടൊന്നു മാറ്റിയാൽ ജീവിതം മുഴുവൻ മാറ്റാനാകും തീർച്ച. നിരാശയുടെ ഒരു കരയിൽ നിന്നും മറ്റൊരു കരയുടെ ദൂരമേ ഉള്ളൂ Enlightenment ലേക്ക്.

**2. സഖറിയയും ദൂതനും**

വി. ലൂക്കോസ് 1:8-18 ദൈവസന്നിധിയിൽ പുരോഹിതനായിരുന്ന സഖറിയ, പൗരോഹിത്യ മര്യാദ പ്രകാരം കർത്താവിന്റെ സന്നിധിയിൽ ധൂപം കാട്ടുവാൻ നറുക്കു വീണു ധൂപം അർപ്പിക്കുന്ന സമയം ഗബ്രിയേൽ ദൂതന്റെ ആഗമനം. സ്വർഗ്ഗീയ ദൂത്. എലിശുബ ഗർഭം ധരിക്കും, അവനു യോഹന്നാൻ എന്ന പേരിടണം. ജനനത്തിന്റെ ഉദ്ദേശം ഒക്കെ വെളിപ്പെടുത്തുന്നു. ആരാധനയുടേയും, പ്രാർത്ഥനയുടേയും മദ്ധ്യത്തിൽ വെളിവാകുന്ന ദൈവീക വെളിപ്പാടിനു സാക്ഷ്യം വഹിക്കുന്ന സ്വർഗ്ഗീയാനുഭവം. സഖറിയാവിന്റെ പ്രാർത്ഥനയ്ക്കു ദൈവത്തിന്റെ കാരുണ്യവർഷം.

പ്രാർത്ഥനാ ജീവിതം ഇരുണ്ട തുരങ്കത്തിലൂടെ വാഗ്ദത്ത ദേശത്തേക്കു പുറപ്പെട്ട അപ്പനെയും മകനേയും കുറിച്ചുള്ള യഹൂദ പഴങ്കഥ പോലെയാണ്. ഇരുണ്ട തുരങ്കത്തിനപ്പുറത്ത് വാഗ്ദത്ത ദേശത്തിന്റെ പടിവാതിൽ എന്നു വിശ്വാസം. പക്ഷേ, വളരെ കുറച്ചു പേർ മാത്രമേ ഇതിനു മുമ്പ് തുരങ്കത്തിലൂടെ സാഹസിക യാത്ര നടത്തിയിട്ടുള്ളൂ. അവരാകട്ടെ തിരികെ വന്നിട്ടില്ല. അവർ എത്തേണ്ടിടത്ത് എത്തിയോ, പാതിവഴിയിൽ വീണടിഞ്ഞോ ഒന്നുമറിയില്ല. യാത്രയ്ക്കു മുമ്പ് അപ്പൻ മകനോടു പറഞ്ഞു: "മകനേ പുറപ്പെടാം നമുക്ക്. തുരങ്കത്തിലേക്ക് കാലെടുത്ത് വയ്ക്കുമ്പോൾ ആദ്യം കണ്ണടയ്ക്കുക. അപ്പോൾ ഉള്ളിലെ വെട്ടത്തിൽ വഴി നിനക്കു വ്യക്തമാകും. പിന്നെ ഭയം മാറ്റാൻ നീ പാടിത്തുടങ്ങുക. അതിനു ശേഷം കുഞ്ഞേ എന്റെ കയ്യിൽ നീ മുറുകെ പിടിക്കുക''. അകക്കണ്ണിന്റെ വെട്ടത്താൽ തെളിഞ്ഞ വഴിയിലൂടെ മൂളിപ്പാട്ടും പാടി കൈകോർത്തു നടന്ന അവർ പിന്നെ ഇരുണ്ട തുരങ്കത്തിനപ്പുറത്തെത്തി. അവിടെ അവർക്കായി തുറന്നിട്ടിരിക്കുന്ന വാഗ്ദത്ത ദേശത്തേക്കുള്ള പുറവാതിൽ.

ഇങ്ങനെയാകണം പ്രാർത്ഥനാജീവിതം. സഖറിയ പ്രതിസന്ധികളെ മറികടന്ന് ദൈവദൂതനെ കണ്ടുമുട്ടി. "ഭയപ്പെടേണ്ട" എന്ന ശബ്ദത്തോടെ സന്തോഷത്തിന്റെയും പ്രകാശത്തിന്റെയും അങ്കി ധരിച്ച് ദൈവത്തിന്റെ സന്ദേശവാഹകനായ ഗബ്രിയേൽ മാലാഖ മധുരഗീതങ്ങളുമായി സഖറിയായുടെ കണ്ണിനും കാതിനും കുളിർമയേകി.

നമുക്കും പ്രാർത്ഥനാമനുഷ്യനായി തീരാൻ ശ്രമിക്കാം പ്രാർത്ഥിക്കാം. ദൈവമേ, എന്റെ ഹൃദയത്തിന്റെ കട്ടിത്തോട് ഭേദിക്കാനും, പിന്നെ തളിരായും, പൂവായും, കനിയായും മാറാൻ ഞാൻ ആശിക്കുന്നു.

**3. സംശയവും നിശബ്ദതയും**

വി. ലൂക്കോസ് 1:19 ഉള്ള ഭാഗങ്ങൾ. യോഹന്നാന്റെ ജനന വാർത്ത മാലാഖ അറിയിച്ചപ്പോൾ മാലാഖയോടു ദൈവത്തിന്റെ ഭക്തനായ സഖറിയ ചോദിക്കുന്നു. "ഇതു ഞാൻ എന്തൊന്നിനാൽ അറിയും. ഞാൻ വൃദ്ധനും, എന്റെ ഭാര്യ വയസ്സു ചെന്നവളുമല്ലോ" (വി. ലൂക്കോ. 1:18). അബ്രഹാം, ഗിദയോൻ, ഹിസ്ക്കിയാവ് എന്നിവരും സഖറിയായെപ്പോലെ സംശയിച്ചവരാണ് (ഉല്പ. 15:8, ന്യായാ. 6:36-40; 2 രാജാ. 20:8-11) എന്നാൽ മറ്റുള്ളവരെപ്പോലെയാകേണ്ടവനല്ലായിരുന്നു. ദൈവത്തോടു ചേർന്ന് ശുശ്രൂഷ ചെയ്തവൻ, തന്റെ പരിമിതിയെക്കുറിച്ച് ഓർത്തു. അവിശ്വാസിയായി മാറി. സത്യത്തിൽ സന്ദേഹം വരുന്നത് സമർപ്പണ രാഹിത്യം മൂലമാണ്. സംശയമുള്ള മനസ്സ് നിസ്സംശയം തെറ്റിൽ വീഴും (ഏദനിൽ സംഭവിച്ചത്). ഇന്ന് മനുഷ്യന് സംശയം ഏറിവരുന്ന കാലം. ആരേയും വിശ്വാസമില്ല.

a. കുടുംബജീവിതത്തിൽ

b. സാഹോദര്യ ബന്ധത്തിൽ

c. സുഹൃദ്ബന്ധത്തിൽ

d. സാമൂഹിക ബന്ധത്തിൽ

അവിശ്വാസം മൂലമുള്ള സംശയം മൗനത്തെ ഉണ്ടാക്കുന്നു. യോഹന്നാന്റെ ജനനം വരെ സഖറിയ മൗനനായി മാറുന്നു. ഈ മൗനം അവിശ്വാസത്തിൽ നിന്ന് വിശ്വാസത്തിലേക്ക് എത്തുന്നതിനുള്ളതാണ്. ചില മൗനതകൾ ബന്ധങ്ങൾക്ക് ഉറപ്പുണ്ടാക്കുന്നു.

മൗനം വ്രതശുദ്ധിയോടെയുള്ള കാത്തിരിപ്പിനു ശേഷം ഒരാൾ 'തപസ്സിൽ നിന്നുണരുന്ന ശലഭം പോൽ'. അനന്തസ്നേഹത്തിലേക്ക് കുതിപ്പു നടത്തണം. സ്വയം ഉരുകാനും സ്വയം മരിക്കാനും, സ്വയം ഒരുക്കാനുമുള്ള കാലമാണ്.

ഈ കാലയളവിൽ അവിശ്വാസത്തിൽ നിന്ന് എന്നെ ഉണർത്തണമേ, ഞാനും വിശ്വാസിയാവുവാൻ, എല്ലാറ്റിൽ നിന്നു മിതത്വം പ്രാപിപ്പാൻ, ആരാധനയിൽ ദൈവത്തെ കാണുവാൻ ഇടയാക്കണമേ... ആമേൻ.



ഡോ. ഗീവർഗ്ഗീസ് മാർ ബർണാബാസ് പഴഞ്ഞി പള്ളിയിൽ വി. കുർബ്ബാന അർപ്പിക്കുകയും കുന്നംകുളം ഭദ്രാസനം പുറത്തിറക്കിയിരിക്കുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആരാധന കലണ്ടർ വിതരണോത്ഘടനം നടത്തുകയും സണ്ടസ്കൂൾ വിദ്യാർത്ഥികൾക്ക് പുരസ്കാരം നൽകുകയും ചെയ്തു.



ഇടുക്കി മെത്രാസന ഇടവകയിൽ പുനർനിർമ്മാണം പൂർത്തീകരിച്ച് കൂദാശയ്ക്ക് ഒരുങ്ങുന്ന ചേറ്റുകുഴി സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് സുറിയാനി പള്ളി.

"ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരാവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ."

**- പ. പരുമല തിരുമേനി**



**കേരള സ്കൂൾ സ്പോർട്ട്സ് 2024-ൽ നിന്നും ജൂനിയർ നാഷണൽ സ്കൂൾ ഗെയിംസ് ഖോ-ഖോ കേരള ടീമിലേക്ക് തിരഞ്ഞെടുക്കപ്പെട്ട നിയുക്ത സൂസൻ ബിന്നി. തോട്ടയ്ക്കാട് മാർ അപ്രേം ഇടവകാംഗം കൊടുവയലിൽ ബിന്നി ജോണിന്റെ മകളാണ്.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Church Calendar



# ANNUNCIATION TO ZECHARIAH

**(St. Luke 1:1-25)**

# Faithful in Silence: Trusting God's Promises in the Annunciation to Zechariah

## Dn. Aaron Joshua John

The beginning of the narrative of salvation unfolds through this Gospel passage. It is here that God breaks the silence of centuries, speaking once more through His angel to announce the birth of John the Baptist, the forerunner of Christ. This moment is not only about the birth of a prophet but about God's faithfulness in fulfilling His promises to His people. In the liturgical context of the Orthodox Church, this passage resonates with the themes of preparation and expectation. It is a time when we, like Zechariah, are invited to prepare our hearts to receive the message of God, a message that brings hope, transformation, and renewal.

**1. God's Faithfulness in Our Waiting**

The scene opens with Zechariah, a priest from the division of Abijah, performing his duties in the Temple. Zechariah and his wife Elizabeth are described as "righteous before God, walking blamelessly in all the commandments and statutes of the Lord" (Luke 1:6). Yet, they faced the heartache of being childless, a reality that carried social and emotional weight in their time. Despite their devout lives, they had been waiting for many years for the gift of a child, a waiting that had likely seemed endless and unanswered. It is into this context of waiting and longing that the angel Gabriel appears, announcing that their prayer has been heard. "Your wife Elizabeth will bear you a son, and you shall call his name John" (Luke 1:13). This declaration is a profound sign of God's faithfulness, reminding us that even in times of silence, God is working out His plan. The birth of John is not merely a personal blessing for Zechariah and Elizabeth, but a pivotal moment in God's redemptive history, as John is to "turn many of the children of Israel to the Lord their God" (Luke 1:16). This message of divine faithfulness connects deeply with the prophetic tradition of the Old Testament, where God repeatedly promises to deliver His people, even when they face long periods of waiting. We are reminded of Sarah, who bore Isaac in her old age, and of Hannah, who cried out to God for a child and was blessed with Samuel. These stories echo in the background as Zechariah stands before the altar, a reminder that God's promises are fulfilled in His time and according to His wisdom.

In our own lives, we too face periods of waiting, where God's answers may not come as quickly as we hope. But this passage assures us that God's silence does not mean absence. He hears our prayers, and in His time, He brings forth His plan, often in ways that exceed our expectations. As St. Gregory the Great writes, "In those who are called by the Lord, the delay is a trial of patience, and patience a preparation for the promise." Like Zechariah, we are invited to trust in God's faithfulness, knowing that He will fulfil His promises.

**2. Responding to God's Promise with Faith**

When Zechariah receives the angel's message, his response is one of doubt: "How shall I know this? For I am an old man, and my wife is advanced in years" (Luke 1:18). His question reflects the natural human tendency to measure divine possibilities by human limitations. Despite his years of service and prayer, Zechariah struggles to believe that God could intervene in such a miraculous way. Gabriel's response is stern yet filled with purpose: "I am Gabriel, who stands in the presence of God, and I was sent to speak to you and to bring you this good news. And behold, you will be silent and unable to speak until the day that these things take place" (Luke 1:19-20). Zechariah's temporary silence is not merely a punishment, but a time for him to reflect and prepare. It becomes a period where he learns to trust God's word beyond his own understanding. In this, we see a call to a deeper faith; a faith that does not rely on visible signs but rests in the promises of God. The Orthodox tradition places great emphasis on the role of silence in the spiritual life. Silence allows space for contemplation, for listening to God's voice more clearly. Zechariah's imposed silence becomes a spiritual exercise, inviting him to move from doubt to faith, from questioning to trust.



St. Athanasius the Great speaks to this kind of faith, saying, "Faith precedes understanding, for the mysteries of God are not apprehended by human reason but by a heart open to the divine will." This moment in Zechariah's life calls us to examine our own response to God's promises. Are we open to the unexpected ways in which God may work in our lives, even when His plans seem beyond our comprehension?

Let us see it as a call to trust in God's faithfulness and to respond to His promises with unwavering faith. Zechariah's journey from doubt to belief reminds us that God is patient with our struggles and that He uses even our moments of doubt to draw us closer to Him.

